(i) Any attempt by or on behalf of candidates applying for selection by the Commission to influence the Chairman or any Member of the Commission or the Experts or Examiners who assist the Commissioner or to canvass support of their selection.

(ii) Any attempt to influence the staff of the Office of the Commission to do any undue favour to them or to divulge any information which is to be kept until it is officially released under the Orders of the Commission.

(iii) Making of any false statement the application form or any document produced in connection with a selection or suppression of any material fact relevant to the selection from the Commission.

(iv) Production of any false or tampered document before the Commission or the tampering with any document produced before the Commission in connection with a selection after their production.

(v) Any attempt to prefer any false complaint before the Commission about a rival candidate in a selection.

(vi) Making any false allegation against the Chairman or any other Member of the Commission or any Expert or Examiner who assists the Commission or any Member of the staff of the Commission in connection with a selection.

(vii) Any improper behaviour in connection with any interview or examination held by the Commission.

(viii) Tampering with any answer book in an examination conducted by the Commission or writing anything in such answer book in any manner which in the opinion of the Commission would lead to the identification of the candidate against the instructions contained in the answer book.

(ix) Any other conduct which in the opinion of the Commission, is likely to affect the fair and just selection of candidates by the Commission.

N. G. PRABHAKARAN,
*Secretary,*
*Public service Commission.*

Trivandrum.

ANNEXURE I

**List of Scheduled Castes in the Kerala State**

1. Adi Andhra
2. Adi Dravida
3. Adi Karnataka
4. Ahila
5. Arunthathiyar
6. Ayyanavar
7. Baira
8. Bakuda
9. Bandi
10. Bathada
11. Bellara
12. Bharathar
13. Boyan [excluding the areas comprising the Malabar District as specified by subsection (2) of section 5 of the States Reorganisation Act, 1956 (37 of 1956) ]
14. Chakkiliyan
15. Chamar, Muchi
16. Chandala
17. Cheruman
18. Domban
19. Gavara
20. Godagali
21. Godda
22. Gosangi
23. Hasla
24. Holeya
25. Kadaiyan
26. Kakkalan
27. Kalladi
28. Kanakkan, Padanna
29. Karimpalan
30. Kavara
31. Koosa
32. Kootan, Koodan
33. Kudumban
34. Kuravan, Sidhanar
35. Maila
36. Malayan [in the areas comprising the Malabar District as specified by subsection (2) of section 5 of the States Reorganisation Act, 1956 (37 of 1956) ]
37. Mannan (മണ്ണാൻ)
38. Mavilan
39. Moger
40. Mundala
41. Nalakeyava
42. Nalkadaya
43. Nayadi
44. Padannan
45. Pallan
46. Palluvan
47. Pambada
48. Panan
49. Panchama
50. Paraiyan Parayan Sambavar
51. Paravan
52. Pathiyan
53. Perumannan
54. Pulayan, Cheramar
55. Pulaya Vettuvan
56. Puthirai Vannan
57. Raneyar
58. Samagara
59. Samban
60. Semman
61. Thandan
62. Thotti
63. Vallon
64. Vallnvan
65. Vannan
66. Velan
67. Vetan
68. Vettuvan

**List of Scheduled Tribes in the Kerala State**

1. Adiyan
2. Arandan
3. Eravallan
4. Hill Pulaya
5. Irular, Irulan
6. Kadar
7. Kammara [in the areas comprising the Malabar District as specified by subsection (2) of section 5 of the States Reorganisation Act, 1956 (37 of 1956) ]
8. Kanikaran, Kanikar
9. Kattunayakan
10. Kochuvelan
11. Konda Kapus
12. Kondareddis
13. Koraga
14. Kota
15. Kndiya, Melakudi
16. Kurichan
17. Kurumans
18. Kurumbas

19. Maha Malasar
20. Malai Arayan
21. Malai Pandaram
22. Malai Vedan
23. Malakkuravan
24. Malasar
25. Malayan [excluding the areas comprising the Malabar District as specified by sub-section (2) of Section 5 of the States Reorganisation Act, 1956 (37 of 1956) ]
26. Malayarayar
27. Mannan (മന്നാൻ)
28. Marati (in Hosdurg and Kasaragod Taluks of Cannanore District)
29. Muthuvan, Mudugar, Muduvan
30. Palleyan
31. Palliyan
32. Palliyar
33. Paniyan
34. Ulladan
35. Uraly

*Explanation*:—Malabar District shall mean the Malabar District referred to in subsection (2) of Section 5 of the States Reorganisation Act, 1956.

ANNEXURE II

**List of Other Backward Classes in Kerala State**

I. *Throughout the State*

1. Agasa
2. Ambalakkaran
3. Anglo Indian
4. Aremahrati
5. Arya
6. Bandari
7. Billava
8. Chakkala
9. Chavalakkaran
10. Chetties (Kottar Chetties, Parakka Chetties, Elur Chetties, Attingal Chetties, Pudukkada Chetties, Iraniel Chetties, Sri Pandara Chetties, Telugu Chetties, Udayamkulangara Chetties, Peroorkada Chetties, Sadhu Chetties, 24 Manai Chetties, Wynadan Chetties and Kalavara Chetties).
11. Devadiga
12. Devanga
13. Dheevara (Arayas, Arayavathis, Mukkuvan or Mukaya, Mogaveera and Valans)
14. Ezhavas and Thiyyas
15. Ezhuvathi
16. Ezhuthachan
17. Ganika
18. Gatti
19. Gowda
20. Hegda
21. Izhuvan (Illuvan, Ezhuvan)
22. Jogi
23. Kadupattan
24. Kaikolan
25. Kelasi (Kalasi Panicker)
26. Kalarikurup or Kalari Panicker
27. Viswakarmas including Asari, Chaptegra, Kallasary, Kalthachan, Kammala, Kamsala Kannan, Karuvan, Kitaran, Kollan, Malayai-Kammala, Moosari, Pandikammala, Pandithattan Perumkollan, Thachan, Thattan, Vilkurup, Villasan, Viswabrahmanan or Viswabrahmanar and Viswakarmala.
28. Kannadiyans
29. Kanisu or Kaniyar Panicker, Kani or Kaniyan (Ganaka) or Kanisan or Kamman
30. Kavuthiyan
31. Kavudiyaru
32. Koteyar
33. Krishnanvaka
34. Kerala Mudalis
35. Kudumbis
36. Kusavan (Kulala, Andhra Nair or Anthure Nair)
37. Kumbarans, (Andhra Nair or Anthuru Nair)
38. Latin Catholics
39. Madivala
40. Mappila
41. Maravans
42. Maruthuvar
43. Muslim
44. Nadars (Hindu Nadars and Nadar included in S. I. U. C.
45. Naikkans
46. Odans (Andhra Nair or Anthuru Nair)
47. Scheduled Caste Converts to Christianity
48. Pandithars
49. Panniyar
50. Pattariyas
51. Peruvannan (Varanavar)
52. Pulluavn
53. Rajapur
54. Sakravar (Kavathi)
55. Sourashtras
56. Saliyas
57. Senai Thalavar (Elavaniar)
58. S.I.U.C. (excluding Nadars, specified to items 44)
59. Thachar
60. Tholkollas
61. Thottian
62. Vaduvans, Vadugans, Vadukars and Vadukes (Vadukans)
63. Velaans, (Velaan, Velaar)
64. Vanian (Vanika, Vanika Vaisya, Vanibha Chetty, Vaniya Chetty, Ayiravar, Nagarathar and Vaniyan)
65. Vaniar
66. Vakkaliga
67. Veerasaivas (Yogis and Yogeeswara)
68. Veluthedathu Nair (Veluthedan and Vannathan
69. Vilakkithala Nair (Vilakithalavan)
70. Yadavas (Kolaya, Ayar, Mayar, Maniyani and Iruman)

II. *In Malabar District*

1. Andhra Nair or Anthuru Nair
2. Boyan
3. Ganjam Reddis
4. Vishavan

III. *Throughout the State except Malabar District*

1. Kammara
2. Malayan
3. Malayekandi
4. Reddiars

IV. *Throughout the State except Kasaragod Taluk, Malabar District*

1. Marati

*Explanation*:—Malabar District shall mean the Malabar District referred to in sub-section (2) of section 5 of the States Reorganisation Act, 1956.



Reg. No. KL/TV/(N)/12

# KERALA GAZETTE

**PUBLISHED BY AUTHORITY**

Vol. XXIX] Trivandrum, Tuesday, 6th March 1984|16th Phalguna 1905 (Saka) [No. 10

## PART III

### Notifications by Heads of Departments

## Agriculture Department

ടെൻഡർ നോട്ടീസ്

No. AE (3) 1503/83. 1984 ഫെബ്രുവരി 18.

താഴെ പറയുന്ന മരാമത്തു ജോലികൾക്കായി സീലു വച്ച ദർഘാസുകൾ (കവറിനു പുറത്ത് ജോലിയുടെ പേര് എഴുതിയിരിക്കണം.) അടിയിൽ ഒപ്പിട്ടിരിക്കുന്ന ആളിന്റെ പക്കൽ 21-3-1984 വൈകുന്നേരം മൂന്നു മണിക്കകം കിട്ടത്തക്ക രീതിയിൽ ക്ഷണിച്ചുകൊള്ളുന്നു. അന്നേ ദിവസം വൈകുന്നേരം മൂന്നുമണി മുപ്പത് മിനിററിന് ടെൻഡർ തുറക്കുന്നതാണ്.

| ക്രമ നമ്പർ | ജോലിയുടെ പേരും ഉദ്ദേശ അടങ്കൽ തുകയും | നിരതദ്രവ്യം രൂപ |
|---|---|---|
| 1 | ചിറയിൻകീഴ് സ്റേററ് സീഡ് ഫാമിൽ ജൂനിയർ അഗ്രിക്കൾച്ചറൽ ആഫീസറുടെ ആഫീസും താമസസ്ഥലവും നിർമ്മാണം—രൂപ 67,000 | 1,350 |
| 2 | ഉള്ളൂർ സ്റേററ് സീഡ് ഫാമിൽ ഡെമോൺസ്ട്രേറററുടെ താമസസ്ഥല നിർമ്മാണം—രൂപ 56 800 | 1,150 |
| 3 | ഉള്ളൂർ സ്റേററ് സീഡ് ഫാമിൽ ജൂനിയർ അഗ്രിക്കൾച്ചറൽ ആഫീസറുടെ ആഫീസും താമസസ്ഥലവും നിർമ്മാണം—രൂപ 69,550 | 1,400 |

ടെൻഡർ ഫാറത്തിന്റെ വില — ഓരോന്നിനും രൂപ 25 + വി. നി.

പണി ചെയ്തു തീർക്കേണ്ട കാലാവധി—4 മാസം

ടെൻഡർ ഫാറങ്ങളും മററു വിവരങ്ങളും 14-3-1984 മുതൽ 20-3-1984 വരെ ആഫീസ് സമയങ്ങളിൽ ടെൻഡർ ഫാറങ്ങളുടെ വില ആഫീസിൽ അടച്ച് അപേക്ഷ എഴുതി കൊടുത്താൽ ലഭിക്കുന്നതാണ്. ടെൻഡർ ഫാറങ്ങളും മററും P. W. D. മുതലായവകളിലെ രജിസ്ട്രേഡ് കോൺട്രാക്ടർമാർക്ക് ('C' ക്ലാസും അതിനു മുകളിലുമുള്ള) രജിസ്ട്രേഷൻ സർട്ടിഫിക്കററ് ആഫീസിൽ ഹാജരാക്കി ബോദ്ധ്യപ്പെടുത്തിയാൽ മാത്രമേ നൽകുകയുള്ളു.

കെ. ആർ. രാമചന്ദ്രൻ,
അസിസ്ററന്റ് എക്സിക്യൂട്ടീവ്
എഞ്ചിനീയർ,
(അഗ്രിക്കൾച്ചർ)

പെരുംതാന്നി,
തിരുവനന്തപുരം.

ദർഘാസ് പരസ്യം

എഇ(3) 657/83. 1984 ഫെബ്രുവരി 10.

കേരള ഗവർണ്ണർക്കു വേണ്ടി അസിസ്ററന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ (അഗ്രിക്കൾച്ചർ) കോട്ടയം താഴെ പറയുന്ന പ്രവർത്തികൾക്ക് 12-3-1984 വൈകുന്നേരം 2 മണി വരെ നിശ്ചിത യോഗ്യതയുള്ള രജിസ്ററർ ചെയ്തിട്ടുള്ള അംഗീകൃത കരാറുകാരിൽ നിന്നും ഓരോ പ്രവർത്തിക്കും പ്രത്യേകമായി പേരെഴുതി മുദ്രവെച്ച മത്സര സ്വഭാവമുള്ള ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു. അന്നേ ദിവസം 2.30-ന് അസിസ്ററന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മററുദ്യോഗസ്ഥനോ ഹാജരുള്ള കരാറുകാരുടെ സാന്നിദ്ധ്യത്തിൽ ദർഘാസുകൾ തുറക്കുന്നതാണ്.

| ക്രമ നമ്പർ | പ്രവർത്തിയുടെ പേരും അടങ്കൽ തുകയും | നിരതദ്രവ്യം രൂപ |
|---|---|---|
| (1) | (2) | (3) |
| 1 | ജില്ലാ കൃഷിത്തോട്ടം കോഴ— എം. ബ്ലോക്കിൽ ജലസേചന സൗകര്യം ഏർപ്പെടുത്തൽ—രൂപ 53,300 | 1,070 |
| 2 | ജില്ലാ കൃഷിത്തോട്ടം കോഴ—ആഫീസ് കെട്ടിടത്തിനോടനുബന്ധിച്ച് മതിൽ നിർമ്മാണം—രൂപ 82,000 | 1,640 |

| (1) | (2) | (3) |
|---|---|---|
| 3 | ജില്ലാ കൃഷിത്തോട്ടം കോഴ—കൃഷിത്തോട്ടത്തിന്റെ കിഴക്കേ ബ്ലോക്കിന്റെ വടക്കുഭാഗത്ത് മതിൽ നിർമ്മാണം—രൂപ 99,950 | 2,000 |
| 4 | ജില്ലാ കൃഷിത്തോട്ടം കോഴ—കൃഷിത്തോട്ടത്തിന്റെ കിഴക്കേ ബ്ലോക്കിന്റെ തെക്കു ഭാഗത്ത് മതിൽ നിർമ്മാണം—രൂപ 86,000 | 1,720 |

ദർഘാസ് ഫാറത്തിന്റെ വില—ഓരോന്നിനും രൂപ 25 + എസ്. ടി.

പ്രവർത്തി തീർക്കേണ്ട കാലാവധി—ക്രമനമ്പർ 1-ന് 3 മാസം ക്രമനമ്പർ 2 മുതൽ 4 വരെ 6 മാസം.

ദർഘാസ് ഫാറങ്ങളും മറ്റു വിവരങ്ങളും കോട്ടയം അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ (അഗ്രികൾച്ചർ) ആഫീസിൽനിന്നും ദർഘാസ് തുറക്കുന്ന ദിവസം ഉച്ചക്ക് 1 മണി വരെ എല്ലാ പ്രവർത്തി ദിവസങ്ങളിലും ആഫീസ് സമയത്ത് ലഭിക്കുന്നതായിരിക്കും.

കേരള കൃഷി വകുപ്പിലെ എഞ്ചിനീയറിംഗ് വിംഗിന്റെ മറ്റെല്ലാ വ്യവസ്ഥകളും ഇതിനും ബാധകമായിരിക്കും.

കൃഷി അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ കാര്യാലയം, കോട്ടയം-3.

(ഒപ്പ്)
അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ.

---

ദർഘാസ് പരസ്യം

നമ്പർ ഇ. 500/84. 1984 ഫെബ്രുവരി 20.

കായംകുളം കായൽ ഫാമിലെ വിവിധ ബ്ലോക്കുകളിൽനിന്നും 1984 മാർച്ച് മാസത്തെ വിളവെടുപ്പിൽ ശേഖരിക്കപ്പെടുന്ന നാളികേരം ചുവടെ ചേർത്തിട്ടുള്ള പട്ടികപ്രകാരം ലോട്ടുകളായി തിരിച്ച് വിൽപ്പന നടത്തുന്നതാണ്. നാളികേരം വിലയ്ക്കെടുക്കുവാൻ ആഗ്രഹിക്കുന്നവരിൽ നിന്നും നിർദ്ദിഷ്ട ഫാറത്തിൽ ഉള്ള സീലുവെച്ച ദർഘാസുകൾ ക്ഷണിച്ചിരിക്കുന്നു. ദർഘാസുകൾ 19-3-1984 പകൽ 3 മണിക്കു മുമ്പ് ഫാമിന്റെ മുരിങ്ങച്ചിറയിലുള്ള ആഫീസിൽ കിട്ടേണ്ടതാണ്. ഓരോ ലോട്ടിനും പട്ടികയിൽ പറഞ്ഞിട്ടുള്ള നിരക്കിൽ നിരതദ്രവ്യം വയ്ക്കേണ്ടതാണ്. നിരതദ്രവ്യം ദർഘാസിനോടൊപ്പം പണമായി ആഫീസിൽ അടയ്ക്കുകയോ, സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ ഹരിപ്പാട് ശാഖയിൽനിന്നും ഫാം സ്പെഷ്യൽ ആഫീസർക്ക് മാറത്തക്കവിധം ബാങ്ക് ഡ്രാഫ്റ്റായോ നൽകേണ്ടതാണ്. ഒരാൾക്ക് ഒന്നിൽ കൂടുതൽ ലോട്ടുകൾക്ക് ദർഘാസിൽ വില കുറിക്കാവുന്നതാണ്. ഓരോ ലോട്ടിനുമുള്ള വിലകൾ പ്രത്യേകം പ്രത്യേകം കുറിക്കേണ്ടതും പട്ടികയനുസരിച്ചുള്ള നിരതദ്രവ്യം അടയ്ക്കേണ്ടതുമാണ്. പെട്ടും വാട്ടലും തിരിയാൻ അനുവദിക്കുന്നതല്ല. പെട്ടും വാട്ടലും ഉൾപ്പെടെ ശേഖരിക്കപ്പെടുന്ന ഓരോ ലോട്ടിലെയും 100 നാളികേരത്തിന് പരമാവധി നൽകാവുന്ന വിലനിരക്കായിരിക്കണം ദർഘാസിൽ കുറിക്കേണ്ടത്. ദർഘാസുകൾ അന്നേ ദിവസം പകൽ 3.15 മണിക്ക് മുരിങ്ങച്ചിറയിലുള്ള ആഫീസിൽവച്ച് അപ്പോൾ ഹാജരുള്ള ദർഘാസുകാരുടെ സാന്നിദ്ധ്യത്തിൽ പരസ്യ ലേലത്തിനുശേഷം തുറന്നു പരിശോധിക്കുന്നതാണ്. ദർഘാസിൽ ഓരോ ലോട്ടിനും കുറിച്ചിട്ടുള്ള കൂടിയ വിലനിരക്ക് ലേലതുകയെക്കാൾ തൃപ്തികരമെങ്കിൽ മാത്രം മേലധികാരിയുടെ അംഗീകാരത്തിന് വിധേയമായി താൽക്കാലികമായി അംഗീകരിക്കുന്നതുമായിരിക്കും. താൽക്കാലികമായി അംഗീകരിക്കപ്പെട്ട ദർഘാസുകാരനോ ലേലം സ്ഥിരപ്പെട്ടുകിട്ടിയ ആളോ മൊത്തം നാളികേര വിലയുടെ മൂന്നിൽ ഒരു ഭാഗം അപ്പോൾത്തന്നെ ആഫീസിൽ അടയ്ക്കേണ്ടതും ബാക്കി സംഖ്യ 28-3-1984-നകം അടച്ച് നാളികേരം സ്വന്തം ചെലവിൽ അതാത് സബ് ബ്ലോക്കുകളിൽ നിന്നും ഏറ്റുവാങ്ങേണ്ടതുമാണ്.

മുകളിൽ പറഞ്ഞിരിക്കുന്ന പ്രകാരം കൃത്യസമയത്ത് തുക അടച്ച് നാളികേരം നീക്കം ചെയ്യാതെ വന്നാൽ വീഴ്ചക്കാരന്റെ ലോട്ടിൽപ്പെട്ട നാളികേരം മറ്റു വിധത്തിൽ വില്പന നടത്തുന്നതും അതിൽ സർക്കാരിനുണ്ടാകാവുന്ന എല്ലാവിധ കഷ്ടനഷ്ടങ്ങൾക്കും ടിയാൻ ഉത്തരവാദി ആയിരിക്കുന്നതും ആയത് ടിയാൻ അടച്ചിട്ടുള്ള 1/3 തുകയിൽ നിന്നും മറ്റുവിധത്തിലും ഈടാക്കുന്നതുമായിരിക്കും. പുനർ വിൽപ്പനയിൽ ലാഭം ഉണ്ടായാൽ ആയതിന് വീഴ്ചക്കാരന് യാതൊരവകാശവും ഉണ്ടായിരിക്കുന്നതല്ല.

തക്കതായ ഏതെങ്കിലും കാരണത്താൽ നിശ്ചിത തീയതിക്കകം മുഴുവൻ തുകയും അടച്ച് നാളികേരം നീക്കം ചെയ്യപ്പെടാൻ സാദ്ധ്യമാകാതെ വന്നാൽ അവ നീക്കം ചെയ്യുന്നതിനുള്ള സമയപരിധി യുക്തമെന്നു കാണുന്നപക്ഷം അപേക്ഷപ്രകാരം പരമാവധി 3 ദിവസത്തേക്ക് നീട്ടിക്കൊടുക്കുന്നതും അപ്രകാരം അനുവദിക്കപ്പെടുന്ന ഓരോ ദിവസത്തേക്കും 1000 നാളികേരത്തിനോ, ഭാഗത്തിനോ 10 രൂപ നിരക്കിൽ ഡെമറേജ് ഈടാക്കുന്നതുമാണ്.

കാരണമൊന്നും കാണിക്കാതെ ദർഘാസുകൾ നിരാകരിക്കുന്നതിനോ വിൽപ്പന മാറ്റിവയ്ക്കുന്നതിനോ ഉള്ള അധികാരം സ്പെഷ്യൽ ആഫീസറിൽ നിക്ഷിപ്തമാണ്. സർക്കാരിന്റെ മറ്റെല്ലാ ദർഘാസുകൾക്കും ലേലത്തിനും ഉള്ള നിബന്ധനകൾ ഇതിനും ബാധകമാണ്. നാളികേര വിൽപ്പന സംബന്ധമായി ഏതെങ്കിലും വിധത്തിലുള്ള തർക്കമോ സംശയമോ ഉണ്ടായാൽ ആയത് ആലപ്പുഴ കൃഷി ജോയിന്റ് ഡയറക്ടർക്ക് വിടുന്നതും പ്രസ്തുത കാര്യത്തിൽ അദ്ദേഹം പുറപ്പെടുവിക്കുന്ന തീർപ്പ് അന്തിമവും ആയിരിക്കുന്നതാണ്.

പട്ടിക

| ലോട്ട് നമ്പർ | ബ്ലോക്ക് | നാളികേരത്തിന്റെ ഉദ്ദേശ എണ്ണം | അടയ്ക്കേണ്ട നിരതദ്രവ്യം രൂപ |
|---|---|---|---|
| 1 | എ, ബി | 12,000 | 240 |
| 2 | സി, ഡി | 12,500 | 250 |
| 3 | ഇ, എഫ്, ജി | 14,500 | 290 |
| 4 | എച്ച്, ഐ | 11,500 | 230 |
| 5 | ജെ | 9,000 | 180 |

നാളികേര വിൽപ്പന സംബന്ധിച്ച കൂടുതൽ വിവരങ്ങൾ എല്ലാ പ്രവർത്തി ദിവസങ്ങളിലും മുരിങ്ങച്ചിറയിലുള്ള ആഫീസിൽ അന്വേഷിച്ചാൽ അറിയാവുന്നതാണ്. ദർഘാസ് സമർപ്പിക്കേണ്ട മാതൃകാ ഫാറം ആഫീസ് നോട്ടീസ് ബോർഡിൽ പ്രസിദ്ധീകരിച്ചിട്ടുണ്ട്.

കായംകുളം കായൽ ഫാം,
ചൂളത്തെരുവ്,
ചേപ്പാട് P. O.

സി. രംഗനാഥൻ പിള്ള,
സ്പെഷ്യൽ ആഫീസർ.

---

ലേലപരസ്യം

നമ്പർ എ. ഇ. (3) 1092/83. 1984 ഫെബ്രുവരി 1.

മലമ്പുഴ കൃഷി അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ ആഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

മലമ്പുഴ കൃഷി അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ വർക്കുഷോപ്പിൽ സൂക്ഷിച്ചിട്ടുള്ള ഡിപ്പാർട്ടുമെന്റുവക ഉപയോഗയോഗ്യമല്ലാത്ത വിവിധ ഇനം മോട്ടോർ വാഹനങ്ങളുടെ സ്പെയർ പാർട്ടുകൾ

ടയറുകളും, ട്യൂബുകളും, ഫ്ളാപ്പുകളും (393 ഇനം) എന്നിവ താഴെ പറയുന്ന നിബന്ധനകൾക്ക് വിധേയമായി ടി ഓഫീസ് പരിസരത്തുവച്ച് 1984 മാർച്ച് മാസം 15-ാം തീയതി പകൽ 11.30 മണിക്ക് പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാണ്. പ്രസ്തുത ലേലത്തിൽ പങ്കെടുക്കണം എന്നാഗ്രഹിക്കുന്നവർ ലേലസ്ഥലത്ത് ഹാജരാകേണ്ടതും ലേലം തുടങ്ങുന്നതിന് ഒരു മണിക്കൂർ മുമ്പ് 100 രൂപ നിരതദ്രവ്യം കെട്ടിവച്ച് രസീത് ഹാജരാക്കേണ്ടതാണ്.

നിബന്ധനകൾ

1. കൂടുതൽ തുകയ്ക്ക് വിളിക്കുന്നയാളിന്റെ പേരിൽ ലേലം ഉറപ്പിക്കുന്നതും അയാൾ ഉടൻതന്നെ ലേലത്തുകയുടെ 1/3 തുക നിരതദ്രവ്യം കഴിച്ച് (നികുതി ഉൾപ്പെടെ) ലേലസ്ഥലത്തുവച്ച് തന്നെ അടക്കേണ്ടതും ബാക്കി സംഖ്യ ലേലം സ്ഥിരപ്പെടുത്തിയ ഉത്തരവു കിട്ടി 10 ദിവസത്തിനകം അടച്ച് സാധനങ്ങൾ സ്വന്തം ചിലവിൽ നീക്കം ചെയ്യേണ്ടതുമാണ്.

2. ലേലം ചെയ്യുന്ന സാധനങ്ങൾ ആലപ്പുഴ കൃഷി അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ ഓഫീസിൽ സൂക്ഷിച്ചിട്ടുള്ളതും ആവശ്യക്കാർക്ക് അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ അനുവാദത്തോടുകൂടി ടി ഓഫീസിലെ സ്റ്റോർ-ഇൻ-ചാർജിന്റെ സാന്നിദ്ധ്യത്തിൽ ഓഫീസ് സമയങ്ങളിൽ പരിശോധിക്കാവുന്നതാണ്.

3. ഏതെങ്കിലും കാരണത്താൽ ലേലം സ്ഥിരപ്പെടുത്തിയ ആൾ മേൽപ്പറഞ്ഞ നിബന്ധനകൾക്ക് വിപരീതമായി പ്രവർത്തിച്ചാൽ അയാൾ അടച്ച തുക സർക്കാരിലേക്ക് മുതൽ കൂട്ടുന്നതും പുനർലേലം ചെയ്യേണ്ടി വന്നാൽ തൻമൂലം സർക്കാരിനുണ്ടാകുന്ന സകല നഷ്ടങ്ങൾക്കും ആദ്യലേലക്കാരൻ ഉത്തരവാദിയാകുന്നതും നഷ്ടം ഉണ്ടാക്കുന്നതുമാണ്. എന്നാൽ ലാഭമുണ്ടായാൽ ടി ലേലക്കാരന് അവകാശമില്ലാത്തതുമാകുന്നു.

4. കേരള സർക്കാരിന്റെ എല്ലാ ലേല നിബന്ധനകളും ഈ ലേലത്തിനും ബാധകമാണ്.

ആലപ്പുഴ.

(ഒപ്പ്)
കൃഷി അസിസ്റ്റന്റ് എക്സിക്യൂട്ടീവ് എഞ്ചിനീയർ.



Reg. No. KL/TV/(N)/12

# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXIX] Trivandrum, Tuesday, 6th March 1984 | 16th Phalguna 1905 (Saka) [No. 10

# PART III

## Board of Revenue

### FORM 'B' NOTIFICATION

LR(C)5-5380/84. *10th February* 1984.

Under Section 20 (2) of the T.C. Irrigation Act 1956, it is specified that the date shown against the following Irrigation Work is the date of provision of Irrigation facilities to the area commanded by the canals of the Major Irrigation Work of Pamba Irrigation Project of Pathanamthitta District.

Name of the Work—P. I. P.—R. B. C.—Vallamkulam Branch Canal.

Date of provision of Irrigation facilities—16-2-1982.

Area—25 Hect. 08 Are.

(Sd.)
*Secretary,*
*Board of Revenue.*

Trivandrum.

### NOTIFICATIONS

XA1-22000/83. *24th February* 1984.

(1)

Under Rule 24 of Tree-tax Rules issued under Notification No. G2-11696/59-5/RD dated 3-10-1959 as subsequently amended, it is hereby notified that the colour of the paints to be used for marking of trees for drawing Fermented Toddy during the two licencing terms of the Contract period from 1-4-1984 to 31-3-1985 in the State of Kerala shall be as follows:

1. For the first term from 1-4-1984 to 30-9-1984 (Yellow)
2. For the Second term from 1-10-1984 to 31-3-1985 (Red)

(2)

Under Rule 3 of the Rules for the issue of licences for drawing sweet toddy issued under the Cochin Government Notification No. 26 dated 6th Chingom 1107 as subsequently amended, it is hereby notified that the colour of the paint to be used for marking of trees licenced for drawing sweet Toddy during the two licencing terms of the period from 1-4-1984 to 31-3-1985 in the State of Kerala shall be as follows:

1. For the 1st term from 1-4-1984 to 30-9-1984 (White)
2. For the 2nd term from 1-10-1984 to 31-3-1985 (Green)

T. T. Jose,
*Assistant Secretary,*
*(Excise).*

Board of Revenue (Excise)
Trivandrum.

### ERRATUM NOTIFICATION

No. C10-3430/84/Sy. *16th February* 1984.

The name and address of the candidate (Sl.No. 63 in the list) who have passed in the Chain Survey Final Examination held at the end of the course 1-11-1981 to 31-1-1982 published in the Gazette dated 8-3-1982 will be read as shown in Column No. 3.

Chain Survey School, Kottayam

| *Sl.No.* | *For* | *Read as* |
|---|---|---|
| 63 | Annamma Mathew<br>Thelikonam<br>Arpookara,<br>Villoonni P.O.,<br>Kottayam-8. | Annamma Mathew<br>Thekkanam<br>Arpookara,<br>Villoonni P.O.,<br>Kottayam-8. |

(Sd.)
*Director of Survey &*
*Land Records in-charge.*

Board of Revenue (Sy.),
Trivandrum.

# TRIVANDRUM DISTRICT

## Neyyattinkara Taluk

പരസ്യം

നമ്പർ എ5-41557/84. 1984 ഫെബ്രുവരി 18.

നെയ്യാററിൻകര താലൂക്കിൽ വിളപ്പിൽ വില്ലേജിൽ കുരിശുമുട്ടത്ത് മുറിയിൽ പേയാട് തുണ്ടുവിളാകത്ത് വീട്ടിൽ അബൂബേക്കർ ഉമ്മാൾ മരിച്ചുപോയതിനാൽ പരേതയുടെ പേരിൽ ബാങ്കിൽ പണയം വച്ചിട്ടുള്ള ആഭരണവും കൂടാതെ പോസ്ററാഫീസിൽ നിക്ഷേപിച്ചിട്ടുള്ള തുക (രൂപ 2,500-ന് താഴെ) വാങ്ങുന്നതിനുവേണ്ടി ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്ന് കാണിച്ച് ടി വീട്ടിൽ എ. സുലൈഖബീവി ബോധിപ്പിച്ച അപേക്ഷയിൻമേൽ വിളപ്പിൽ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന റിക്കാർഡിൻപ്രകാരം ടിയാൾ 25-5-1983-ൽ മരിച്ചുപോയതായും പരേതയ്ക്ക് നിയമാനുസൃതാവകാശികളായി ഏകമകൾ എ. സുലൈഖബീവി മാത്രമാണുള്ളതെന്നും പരേതയുടെ ഭർത്താവും മാതാപിതാക്കളും ജീവിച്ചിരിപ്പില്ലെന്നും കാണുന്നതിനാൽ പരേതയുടെ പേരിൽ നിക്ഷേപിച്ചിട്ടുള്ള ടി തുകയും കൂടാതെ പരേത പണയം വച്ചിട്ടുള്ള ആഭരണവും തിരിച്ചെടുക്കുന്നതിനുള്ള അവകാശി ഏക മകൾ സുലൈഖാബീവി മാത്രമാണെന്നു കാണിച്ച് സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം അവർ ആ വിവരം ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം നേരിട്ട് ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും തപാൽ മുഖേനയും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(ഒപ്പ്)
തഹശിൽദാർ.

താലൂക്കാഫീസ്,
നെയ്യാററിൻകര.

---

## Trivandrum Taluk

പരസ്യം

(1)

A5-2756/84. 1984 ഫെബ്രുവരി 16.

തിരുവനന്തപുരം കോട്ടയ്ക്കകത്ത് പഴവങ്ങാടിയിൽ ഭുവനേശ്വരി ടെക്സ്ററയിൽസിൽ ജോലിനോക്കി വരവെ അന്തരിച്ച ശ്രീ. എൻ. വെങ്കിടാചലത്തിന്റെ അനന്തരാവകാശികൾക്ക് പരേതന് ടി ടെക്സ്ററയിൽസിൽനിന്നും കിട്ടേണ്ടതായ തുക ലേബർ ആഫീസിൽ നിന്നും വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് വേണമെന്നു കാണിച്ചു വഞ്ചിയൂർ വില്ലേജിൽ, കോട്ടയ്ക്കകത്ത് പുന്നയ്ക്കൽ ലയിനിൽ T. C. 37/1997-ം നമ്പർ വീട്ടിൽ താമസം ശ്രീമതി ററി. ചെമ്പകം ബോധിപ്പിച്ച അപേക്ഷ വഞ്ചിയൂർ വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിപ്പോർട്ട് കൊണ്ടും മരണസർട്ടിഫിക്കററ് കൊണ്ടും ടിയാൻ 19-7-1982-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| | | | വയസ് |
|---|---|---|---|
| 1 | ററി. ചെമ്പകം | ഭാര്യ | 34 |
| 2 | വി. നാരായണൻ | മകൻ | 20 |
| 3 | വി. പത്മനാഭൻ | ,, | 18 |
| 4 | കല | മകൾ | 8 |
| 5 | കവിത | ,, | 6 |

മേൽപ്പറഞ്ഞ 2-ം 3-ം കക്ഷികൾ 1-ാം കക്ഷി പേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

പരേതന്റെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. മൈനർ സന്താനങ്ങൾ അപേക്ഷ കക്ഷിയായ ശ്രീമതി ററി. ചെമ്പകത്തിന്റെ സംരക്ഷണയിലാണ്. അതനുസരിച്ച് അവകാശ സർട്ടിഫിക്കററ് നൽകുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെൻറ് ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(2)

A5-17636/83. 1984 ഫെബ്രുവരി 16.

മെട്രോപൊളിററൻ കമ്പനിയിൽ ജോലിനോക്കി വരവെ അന്തരിച്ചുപോയ ശ്രീ. വി. കരുണാകരന്റെ അനന്തരാവകാശികൾക്ക് പരേതന് കമ്പനിയിൽനിന്നും കിട്ടാനുള്ള ശമ്പളകുടിശ്ശിക, ഗ്രാററുവിററി, പ്രോവിഡൻറ് ഫണ്ട് മുതലായവ വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ച് ഐരാണിമുട്ടം വില്ലേജിൽ, കുരിയാത്തി, T. C. 40/1127-ാം നമ്പർ വീട്ടിൽ താമസം ശ്രീമതി കെ. സരസമ്മ ബോധിപ്പിച്ച അപേക്ഷ ഐരാണിമുട്ടം വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിവന്ന റിപ്പോർട്ടുകൊണ്ടും മരണ സർട്ടിഫിക്കററു കൊണ്ടും ടിയാൻ 10-3-1983-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| | | | വയസ് |
|---|---|---|---|
| 1 | കെ. സരസമ്മ | ഭാര്യ | 51 |
| 2 | നളിനമ്മ | മകൾ | 32 |
| 3 | ശ്രീകണ്ഠൻ നായർ | മകൻ | 30 |
| 4 | ഗോപീന്ദ്രൻ | ,, | 28 |
| 5 | ഗീതാകുമാരി | മകൾ | 19 |
| 6 | പാച്ചിപിള്ള | മാതാവ് | |

മേൽപ്പറഞ്ഞ 2-ം, 4-ം, 5-ം കക്ഷികൾ 1-ാം കക്ഷി പേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

പരേതന്റെ പിതാവ് ജീവിച്ചിരിപ്പില്ല. അതനുസരിച്ച് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെൻറ് ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

താലൂക്കാഫീസ്,
തിരുവനന്തപുരം.

(ഒപ്പ്)
തഹശിൽദാർ.

---

## Nedumangad Taluk

പരസ്യം

ബി3-1462/84. 1984 ഫെബ്രുവരി 23.

നെടുമങ്ങാട് താലൂക്കിൽ ആനാട് വില്ലേജിൽ ഏണിയോട്ടുകോണത്തു മിനി നിവാസിൽ ശ്രീ. കെ. മാധവൻ നായർ മരണമടഞ്ഞതിനാൽ പരേതന് ഇൻഡ്യൻ സൈനിക വകുപ്പിൽ നിന്നും ലഭിക്കേണ്ടിയിരുന്ന ആനുകൂല്യങ്ങൾ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററ് നൽകണമെന്നു കാണിച്ച് പരേതന്റെ ഭാര്യ ടിയിൽ ശ്രീമതി എം. രമണീഭായി അമ്മ സമർപ്പിച്ച അപേക്ഷയിൻമേൽ ആനാട് വില്ലേജാഫീസർ മുഖേന അവകാശവിചാരണനടത്തിയതിലും മരണസർട്ടിഫിക്കററുകൊണ്ടും ശ്രീ. കെ. മാധവൻ നായർ 8-1-1984-ൽ മരണമടഞ്ഞതായും പരേതന്റെ അവകാശികളായി താഴെ പറയുന്നവർ ഉള്ളതായും കാണുന്നു.

| | | | വയസ് |
|---|---|---|---|
| 1 | എം. രമണീഭായി അമ്മ | ഭാര്യ | 48 |
| 2 | എം. ആർ. സുരേഷ് കുമാർ | മകൻ | 25 |
| 3 | എം. ആർ. ലതികാ കുമാരി | മകൾ | 20 |
| 4 | എം. ആർ. രമേഷ് കുമാർ | മകൻ | 17 |
| 5 | എം. ആർ. മിനികുമാരി | മകൾ | 10 |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല.

മേൽപറഞ്ഞവരിൽ രണ്ടും മൂന്നും കക്ഷികൾ ഒന്നാം കക്ഷി പേരിൽ അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതു സമ്മതിച്ച് സമ്മതപത്രം തന്നിട്ടുണ്ട്. നാലും അഞ്ചും കക്ഷികൾ മൈനറുകളും ഒന്നാം കക്ഷിയുടെ സംരക്ഷണയിലുമാണ്. ആയതിനാൽ ടി അവകാശസർട്ടിഫിക്കറ്റ് ഒന്നാം കക്ഷി ശ്രീമതി എം. രമണിഭായി അമ്മ പേർക്കു നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആ വിവരം ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധം ചെയ്ത് 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത കാലാവധിക്കുശേഷം ലഭിക്കുന്ന യാതൊരു പരാതികളും പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്,
നെടുമങ്ങാട്.

ജി. സോമൻ ആശാരി,
തഹശീൽദാർ.

---

## Chirayinkil Taluk

പരസ്യം

(1)

No. B6-16/84. 1984 ഫെബ്രുവരി 20.

ചിറയിൻകീഴ് താലൂക്കിൽ കുന്തള്ളൂർ വില്ലേജിൽ മുള്ളുവിള വീട്ടിൽ ശ്രീ. ആർ. കുട്ടൻപിള്ള മരണപ്പെട്ടു പോയി എന്നും പരേതന് പെൻഷൻ കുടിശിക ഇനത്തിൽ കിട്ടുവാനുള്ള 1000 (ആയിരം) രൂപയിൽ താഴെ മാത്രം വരുന്ന തുക വാങ്ങുന്നതിന് അവകാശസർട്ടിഫിക്കറ്റ് നൽകണമെന്ന് കാണിച്ച് പരേതന്റെ ഭാര്യ ടിയിൽ ശ്രീമതി എൻ. തങ്കമ്മപിള്ള ബോധിപ്പിച്ച അപേക്ഷ കിഴുവലം-കുന്തള്ളൂർ വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകളിൽ നിന്നും മരണ സർട്ടിഫിക്കറ്റുകൊണ്ടും ശ്രീ. ആർ. കുട്ടൻ പിള്ള 8-5-1983-ൽ മരണപ്പെട്ടുപോയി എന്നും ടിയാന് താഴെ പറയുന്നവർ അവകാശികളായി ഉണ്ടെന്നും അറിവായിരിക്കുന്നു.

| | | | വയസ് |
|---|---|---|---|
| 1 | എൻ. തങ്കമ്മപിള്ള | ഭാര്യ | 55 |
| 2 | സീതാലക്ഷ്മിഅമ്മ | മകൾ | 37 |
| 3 | വിശ്വനാഥപിള്ള | മകൻ | 35 |
| 4 | സദാശിവൻപിള്ള | ,, | 33 |
| 5 | കൃഷ്ണപിള്ള | ,, | 29 |
| 6 | രാമചന്ദ്രൻപിള്ള | ,, | 27 |
| 7 | ശാലിനികുമാരി | മകൾ | 19 |
| 8 | അനിതകുമാരി | ,, | 13 |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. 8-ാം കക്ഷി മൈനർ ആയതിനാൽ മാതാവായ 1-ാം കക്ഷിയുടെ പരിപൂർണ്ണ സംരക്ഷണയിലാണ്. രണ്ടു മുതൽ ഏഴു വരെ കക്ഷികൾ അവരുടെ അവകാശം കൂടി 1-ാം കക്ഷി പേരിൽ ഒഴിഞ്ഞുകൊണ്ട് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

ആകയാൽ പരേതന് കുടിശികയിനത്തിൽ കിട്ടുവാനുള്ള തുകയിൽ പ്രസ്താവിച്ച തുക വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി സ്വന്തം നിലയിലും മൈനർ സന്താനത്തിന്റെ രക്ഷിതാവ് എന്നുള്ള നിലയിലും ശ്രീമതി തങ്കമ്മപിള്ള മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധം ചെയ്യുന്ന തിയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതുമാകുന്നു.

(2)

No. B6/1/84. 1984 ഫെബ്രുവരി 14.

ചിറയിൻകീഴ് താലൂക്കിൽ വെട്ടൂർ വില്ലേജിൽ മുല്ലവിളവീട്ടിൽ ശ്രീ. വി. സഹദേവൻ മിലിറ്ററിപെൻഷൻ വാങ്ങി വരവെ അന്തരിച്ചുപോയി എന്നും, ടിയാന് പെൻഷൻ കുടിശ്ശികയിനത്തിൽ കിട്ടുവാനുള്ള 2,500 രൂപയിൽ (രണ്ടായിരത്തഞ്ഞൂറ്) താഴെ മാത്രം വരുന്ന തുക വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നും കാണിച്ച് പരേതന്റെ ഭാര്യ ടിയിൽ ശ്രീമതി വി. സരോജിനിദേവി ബോധിപ്പിച്ച അപേക്ഷ വെട്ടൂർ ചെറുന്നിയൂർ വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകളിൽ നിന്നും മരണസർട്ടിഫിക്കറ്റുകൊണ്ടും ശ്രീ. വി. സഹദേവൻ 6-10-1983-ൽ മരണപ്പെട്ടുപോയി എന്നും പരേതന്, താഴെ പറയുന്ന അവകാശികൾ ഉണ്ടെന്നും കാണുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | വി. സരോജിനിദേവി | ഭാര്യ | 55 |
| 2 | സതീശചന്ദ്രൻ | മകൻ | 34 |
| 3 | സ്വർണ്ണലത | മകൾ | 31 |
| 4 | സുരേഷ് | മകൻ | 27 |
| 5 | സ്നേഹലത | മകൾ | 25 |
| 6 | സിസിലി | ,, | 21 |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. 4-ാം കക്ഷി സുരേഷ് സ്ഥലത്തില്ലാത്തതിനാൽ മൊഴി രേഖപ്പെടുത്തിയിട്ടില്ല. രണ്ടും, മൂന്നും, അഞ്ചും, ആറും കക്ഷികൾ തങ്ങൾക്കുള്ള അവകാശം കൂടി 1-ാം കക്ഷി പേരിൽ ഒഴിഞ്ഞുകൊണ്ടു സമ്മതമൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

ആകയാൽ പരേതന് മുകളിൽ പ്രസ്താവിച്ച ഇനത്തിൽ കിട്ടുവാനുള്ള തുക വാങ്ങുന്നതിനുള്ള അവകാശി ശ്രീമതി വി. സരോജിനിദേവിയും ശ്രീ. സുരേഷും മാത്രമാണെന്ന് കാണിച്ച് അവകാശസർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധം ചെയ്യുന്ന തിയതി മുതൽ മുപ്പതു ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽമാർഗ്ഗവും കിട്ടുന്ന പരാതികൾ പരിഗണനാർഹമല്ലാത്തതുമാകുന്നു.

എൻ. വാസുദേവൻ,
തഹശീൽദാർ.

താലൂക്കാഫീസ്,
ചിറയിൻകീഴ്.

---

# QUILON DISTRICT

## Quilon Taluk

കൊല്ലം താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

സി2-534/84. 1984 ഫെബ്രുവരി 13.

1984 ഫെബ്രുവരി കൊല്ലം താലൂക്കിൽ, കൊല്ലം വെസ്റ്റ് വില്ലേജിൽ പുന്നത്തല ചേരിയിൽ കാരിപ്പള്ളിൽ വീട്ടിൽ താമസിച്ചിരിക്കവെ മരണമടഞ്ഞ ശ്രീ. എൻ. വേലായുധൻപിള്ളക്ക് (വിമുക്തഭടൻ) ലഭിക്കുവാനുള്ള പെൻഷൻ കുടിശ്ശികയും മററാനുകൂല്യങ്ങളും വാങ്ങുന്നതിലേക്ക് (മൊത്തം ആനുകൂല്യം ഉദ്ദേശം 2,500 രൂപയോളം വരുന്ന തുക) ഒരു അവകാശ സർട്ടിഫിക്കറ്റ് ലഭിക്കണമെന്നു കാണിച്ച് ടി വീട്ടിൽ പരേതന്റെ ഭാര്യ ശ്രീമതി ജി. ദേവകി അമ്മയും മക്കളായ ബേബി രാജമ്മ, ശിവദാസൻ പിള്ള, ശ്യാമളാദേവി, കലമണിഅമ്മ, ഇന്ദിരാദേവി, ഉഷാകുമാരി മുതൽപേർ കൂട്ടായി ബോധിപ്പിച്ചുവന്ന അപേക്ഷ കൊല്ലം വെസ്റ്റ് വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി. അതിൻപ്രകാരം ശ്രീ. വേലായുധൻ പിള്ള 25-10-1983-ൽ മരണമടഞ്ഞതായും ടിയാന് അവകാശികളായി താഴെ പറയുന്നവർ മാത്രമുള്ളതായും ബോദ്ധ്യപ്പെട്ടിരിക്കുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ഇ. ദേവകി അമ്മ | ഭാര്യ | |
| 2 | ഡി. ആർ. ബേബി മാജമ്മ | മകൾ | 35 |
| 3 | ഡി. ആർ. ശിവദാസൻപിള്ള | മകൻ | 34 |
| 4 | ഡി. ആർ. ശ്യാമളാദേവി | മകൾ | 33 |
| 5 | ഡി. ആർ. ജലജാമണിഅമ്മ | ,, | 32 |
| 6 | ഡി. ആർ. ഇന്ദിരാദേവിഅമ്മ | ,, | 30 |
| 7 | ഡി. ആർ. ഉഷാകുമാരിഅമ്മ | ,, | 23 |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. മുകളിൽ പറഞ്ഞിരിക്കുന്നവരിൽ രണ്ടു മുതൽ ഏഴുവരെ കക്ഷികൾ തങ്ങൾക്കുള്ള അവകാശം ഒന്നാം പേരുകാരിക്ക് ഒഴിഞ്ഞു കൊടുത്തുകൊണ്ട് രേഖാമൂലം മൊഴി ഹാജരാക്കിയിട്ടുണ്ട്. ആകയാൽ പരേതന് ലഭിക്കുവാനുള്ള ടി ആനുകൂല്യങ്ങൾ വാങ്ങാനുള്ള ഏകാവകാശി ഒന്നാം പേരുകാരിയായ ശ്രീമതി ഇ. ദേവകിഅമ്മ മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ബോധിപ്പിക്കുവാനുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി കൃത്യം 30 ദിവസത്തിനകം ഈ ആഫീസ് മുമ്പാകെ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതുമാകുന്നു.

താലൂക്കാഫീസ്, (ഒപ്പ്)
കൊല്ലം. തഹശീൽദാർ.

## Karunagappally Taluk

പരസ്യം

(1)

സി2-616/84. 1984 ഫെബ്രുവരി 10.

കരുനാഗപ്പള്ളി താലൂക്കിൽ ചവറ വില്ലേജിൽ കോട്ടക്കകം മുറിയിൽ കൊല്ലക്കാൽതറയിൽ വീട്ടിൽ ദിവാകരൻ ചവറ പ്രീമോ പൈപ്പ് ഫാക്ടറിയിൽ ജോലിയിരിക്കവെ മരണമടഞ്ഞതിനാൽ ടി ഫാക്ടറിയിൽ നിന്നും കിട്ടാനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററിനായി പരേതന്റെ ഭാര്യ ടി വീട്ടിൽ മനോന്മണി ബോധിപ്പിച്ച അപേക്ഷയിൻമേൽ അവകാശ വിചാരണ നടത്തിയതിൽ ടി ദിവാകരൻ മരിച്ചുപോയി എന്നും അവകാശികളായി പരേതന്റെ ഭാര്യ ടി മനോന്മണിയും അവരുടെ സന്താനങ്ങളായ മുരുകൻ (31) കോമളവല്ലി (29) ശിവപ്രസാദ് (23) ശൈലജ (18) പ്രമീള കുമാരി (14) എന്നിവർ മാത്രമേയുള്ളു എന്നു ബോദ്ധ്യമായിരിക്കുന്നതിനാലും ടി ആനുകൂല്യങ്ങൾ വാങ്ങുന്നതിന് നിയമാനുസൃത അവകാശികളായി മുകളിൽ പറഞ്ഞിരിക്കുന്നവർ മാത്രമാണെന്നു കാണിച്ച് അവകാശസർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ഈ ആഫീസിൽ ഹാജരാക്കണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

സി2-35/84. 1984 ഫെബ്രുവരി 10.

കരുനാഗപ്പള്ളി താലൂക്കിൽ പന്മന വില്ലേജിൽ പൊരുക്കര മുറിയിൽ മൂന്നാം വീട്ടിൽ കോളണയിൽ പരേതനായ കാസിം മുത്തിന്റെ പേരിൽ ചവറ സഹകരണ ബാങ്കിലുള്ള 2,500 രൂപയിൽ കവിയാത്ത താഴെയുള്ള നിക്ഷേപ തുക വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കററിനായി പരേതന്റെ ഭാര്യ ടി വീട്ടിൽ കദീജാക്കുട്ടി ബോധിപ്പിച്ച അപേക്ഷയിൻമേൽ അവകാശ വിചാരണ നടത്തിയതിൽ ടി കാസിംകുഞ്ഞ് മരിച്ചുപോയി എന്നും അവകാശികളായി പരേതന്റെ ഭാര്യയായ ടി കദീജാക്കുട്ടിയും അവരുടെ സന്താനങ്ങളും മാത്രമേയുള്ളു എന്ന് ബോദ്ധ്യമായിരിക്കുന്നതിനാലും സന്താനങ്ങൾ അവരുടെ അവകാശം അപേക്ഷകയ്ക്കു വേണ്ടി ഒഴിഞ്ഞു കൊടുത്തുകൊണ്ട് മൊഴി തന്നിട്ടുള്ളതിനാലും ടി തുക വാങ്ങുന്നതിനുള്ള അവകാശി ടി കദീജാക്കുട്ടി മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം രേഖാമൂലം ഹാജരാക്കണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, (ഒപ്പ്)
കരുനാഗപ്പള്ളി. തഹശീൽദാർ.

## Kottarakkara Taluk

പരസ്യം

(1)

നമ്പർ 1347/84. 1984 ഫെബ്രുവരി 9.

കൊട്ടാരക്കര താലൂക്കിൽ മേലില വില്ലേജിൽ പിറുവിള കൊച്ചുപുത്തൻ വീട്ടിൽ മറിയാമ്മ ജോർജ്ജ് 26-6-1983-ൽ മരണപ്പെട്ടുപോയിട്ടുള്ളതാണ്. ടിയാളിന്റെ പേരിലുള്ള കൊട്ടാരക്കര കോ-ഓപ്പറേറ്റീവ് അർബൻ ബാങ്കിലുള്ള 20 രൂപ സൗത്ത് ഇൻഡ്യൻ ബാങ്കിലെ ഡിപ്പോസിററിന്റെ വാർഷികതവണയായ 516 രൂപാ ബാങ്ക് ബാലൻസ് 69 രൂപ ഫെഡറൽ ബാങ്കിലുള്ള 63 രൂപ സ്റേററ് ബാങ്ക് ഓഫ് ട്രാവൻകൂറിലുള്ള 25 രൂപയും കൈപ്പററുന്നതിന് അവകാശ സർട്ടിഫിക്കററ് നൽകണമെന്നാവശ്യപ്പെട്ടുകൊണ്ട് പരേതയുടെ മകനായ പി. ജി. അച്ഛൻകുഞ്ഞു കൊട്ടാരക്കര താലൂക്ക് തഹശീൽദാർ മുമ്പാകെ അപേക്ഷ ബോധിപ്പിച്ചതിൻമേൽ അന്വേഷണവും അവകാശ വിചാരണയും നടത്തിയതിൽ പരേതന്റെ അവകാശികളായി താഴെ പേരു പറയുന്നവർ മാത്രമാണുള്ളതെന്നറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതയുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | അൻസുജോൺ | മകൾ | 29 |
| 2 | ജെസ്സി തോമസ് | ,, | 25 |
| 3 | പി. ജി. അച്ചൻകുഞ്ഞ് | മകൻ | 28 |
| 4 | പി. ജി. റോയി | ,, | 23 |
| 5 | ലാലി ജോർജ്ജ് | മകൾ | 21 |
| 6 | ശോമോ ജോർജ്ജ് | ,, | 19 |

1, 2 കക്ഷികൾ വിവാഹിതരാണ്. 1, 2, 4, 5, 6 കക്ഷികൾ തങ്ങൾക്കുള്ള അവകാശം 3-ാം കക്ഷിയും പരേതയുടെ മകനുമായ പി. ജി. അച്ചൻകുഞ്ഞ് കൈപ്പററുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്. ആയതിനാൽ ടി തുക കൈപ്പററുന്നതിനുള്ള നിയമാനുസൃത അവകാശി പരേതന്റെ മകനും അപേക്ഷാകക്ഷിയുമായ ടി വീട്ടിൽ പി. ജി. അച്ചൻകുഞ്ഞ് മാത്രമാണെന്ന് കാണിക്കുന്ന ഒരു സർട്ടിഫിക്കററ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് പരസ്യം കേരളാ ഗസററിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ മുപ്പതു ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു രേഖാമൂലം ഹാജരാക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

എ10-1348/84. 1984 ഫെബ്രുവരി 9.

കൊട്ടാരക്കര താലൂക്കിൽ എഴുകോൺ വില്ലേജിൽ മാധവശേരിയിൽ വീട്ടിൽ ജി. രാജപ്പൻ 19-1-1984-ൽ മരണപ്പെട്ടുപോയിട്ടുള്ളതാണ്. പരേതനു ലഭിക്കുവാനുള്ള 18 ദിവസത്തെ ശമ്പളവും മററ് ആനുകൂല്യങ്ങളുംകൂടി 2,500 രൂപയിൽ താഴെ വരുന്ന തുക കൈപ്പററുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് നൽകണമെന്നാവശ്യപ്പെട്ടുകൊണ്ട് പരേതന്റെ ഭാര്യ

കൊട്ടാരക്കര താലൂക്ക് തഹശീൽദാർ മുൻപാകെ അപേക്ഷ ബോധിപ്പിച്ചതിന്മേൽ അന്വേഷണവും അവകാശ വിചാരണയും നടത്തിയതിൽ പരേതന്റെ അവകാശികളായി താഴെ പേരു പറയുന്നവർ മാത്രമാണ് ഉള്ളതെന്നറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
| --- | --- | --- | --- |
| 1 | രാധാമണി, എസ്. | ഭാര്യ | |
| 2 | ലത | മകൾ | 4 |
| 3 | ജയന്തി | ,, | 2 |
| 4 | പങ്കജാക്ഷി, കെ. | മാതാവ് | |

പരേതന്റെ പിതാവ് ജീവിച്ചിരിപ്പില്ല. 2, 3, കക്ഷികൾ മൈനറുകളും അപേക്ഷകയുടെ സംരക്ഷണയിലുമാണ്. 4-ാം കക്ഷി തങ്ങൾക്കുള്ള അവകാശം ഒന്നാം പേരുകാരിയും പരേതന്റെ ഭാര്യയുമായ ടി വീട്ടിൽ ശ്രീമതി എസ്. രാധാമണി കൈപ്പറ്റുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്. ആയതിനാൽ പരേതന് ലഭിക്കാനുള്ള 2,500 രൂപയിൽ താഴെയുള്ള തുക കൈപ്പറ്റുന്നതിനുള്ള നിയമാനുസൃത അവകാശി പരേതന്റെ ഭാര്യയും അപേക്ഷകക്ഷിയുമായ ടി വീട്ടിൽ ശ്രീമതി എസ്. രാധാമണി മാത്രമാണെന്നു കാണിക്കുന്ന ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് പരസ്യം കേരളാ ഗസറ്റിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ മുപ്പതു ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് രേഖാമൂലം ഹാജരാക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, കൊട്ടാരക്കര.

എൻ. രാമചന്ദ്രൻ നായർ, തഹശീൽദാർ.

## Kunnathoor Taluk

കുന്നത്തൂർ താലൂക്കാഫീസിൽനിന്നും പരസ്യപ്പെടുത്തുന്നത്.

(1)

No. G-3700/82. 1984 ഫെബ്രുവരി 13.

കുന്നത്തൂർ താലൂക്കിൽ പടിഞ്ഞാറെകല്ലട വില്ലേജിൽ പൈങ്ങാട്ടുവടക്കുമുറിയിൽ മംഗലത്തു വീട്ടിൽ എസ്. മുരളീധരൻ പിള്ള 26-12-1983-ൽ വൈദ്യുതാഘാതമേറ്റു മരിച്ചുപോയിട്ടുള്ളതാണ്. പരേതന് ഇലക്ട്രിസിറ്റി ബോർഡിൽനിന്നും ലഭിക്കുന്നതിനുള്ള തുക വാങ്ങിയെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി പരേതന്റെ പിതാവ് ശ്രീ. നാരായണ പിള്ള ശങ്കരപ്പിള്ളയാണെന്ന് കാണിച്ച് ഒരു അവകാശ സർട്ടിഫിക്കറ്റ് ലഭിക്കുന്നതിനുവേണ്ടി ബോധിപ്പിച്ചിരുന്ന അപേക്ഷയിന്മേൽ പടിഞ്ഞാറെകല്ലട വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ നിയമാനുസൃത അവകാശികൾ എന്നു കാണുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
| --- | --- | --- | --- |
| 1 | നാരായണ പിള്ള ശങ്കരപ്പിള്ള | പിതാവ് | 65 |
| 2 | പി. ഭാർഗ്ഗവിയമ്മ | മാതാവ് | 43 |
| 3 | ശശിധരൻ പിള്ള | സഹോദരൻ | 13 |
| 4 | മോഹനൻ പിള്ള | ,, | 9 |

ഇതിൽ മൂന്നും നാലും കക്ഷികൾ പിതാവിന്റെ സംരക്ഷണയിൽ കഴിയുന്നവരും രണ്ടാം കക്ഷി ഒന്നാം കക്ഷിയുടെ പേരിൽ ഒഴിഞ്ഞെഴുതി സ്റ്റേറ്റുമെന്റ് നൽകിയിട്ടുള്ളതും ആണ്. ആയതിനാൽ പരേതനായ എസ്. ശശിധരൻ പിള്ളയ്ക്ക് കേരളാ സ്റ്റേറ്റ് ഇലക്ട്രിസിറ്റി ബോർഡിൽ നിന്നും ലഭിക്കുവാനുള്ള തുക വാങ്ങിയെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി പരേതന്റെ പിതാവായ ശങ്കരപ്പിള്ള നാരായണ പിള്ളക്ക് ഒരു അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിന് ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉള്ള പക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

No. G- 1114/84. 1984 ഫെബ്രുവരി 23.

കുന്നത്തൂർ താലൂക്കിൽ പോരുവഴി വില്ലേജിൽ ഇടയ്ക്കാട്ടുകരയിൽ പുത്തൻ വിളയിൽ രാഘവൻ മരിച്ചുപോയിട്ടുള്ളതാണ്. പരേതന് കേരളാ സ്റ്റേറ്റ് റോഡ് ട്രാൻസ്പോർട്ട് കോർപ്പറേഷനിൽ നിന്നും കിട്ടിക്കൊണ്ടിരുന്ന പെൻഷൻ തുക വാങ്ങിയെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി പരേതന്റെ ഭാര്യ ശ്രീമതി എൻ. ഗോമതിയാണെന്നു കാണിച്ച് ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടുന്നതിനുവേണ്ടി ബോധിപ്പിച്ചിരുന്ന അപേക്ഷയിന്മേൽ പോരുവഴി വില്ലേജ് ആഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിൽ താഴെപ്പറയുന്നവർ മാത്രമാണു പരേതന്റെ നിയമാനുസൃത അവകാശികൾ എന്നു കാണുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
| --- | --- | --- | --- |
| 1 | കാർത്ത്യായനി | മാതാവ് | 80 |
| 2 | എൻ. ഗോമതി | ഭാര്യ (അപേക്ഷക) | 47 |
| 3 | ഭാനുദേവൻ | മകൻ | 26 |
| 4 | ചന്ദ്രിക | മകൾ | 24 |
| 5 | ഇന്ദിര | ,, | 22 |
| 6 | അംബിക | ,, | 20 |
| 7 | സുരേന്ദ്രൻ | മകൻ | 18 |
| 8 | അമ്പിളി | മകൾ | 13 |
| 9 | രമാറാണി | ,, | 11 |

ഇതിൽ 9 മുതൽ 10 വരെയുള്ള കക്ഷികൾ രണ്ടാം കക്ഷിയുടെ പൂർണ്ണസംരക്ഷണയിൽ കഴിയുന്നവരും 1, 3, 4, 5, 6, 7, 8 വരെയുള്ള കക്ഷികൾ തങ്ങൾക്കുള്ള അവകാശം രണ്ടാം കക്ഷിയുടെ പേരിൽ ഒഴിഞ്ഞെഴുതി സ്റ്റേറ്റ്മെന്റ് നൽകിയിട്ടുള്ളതും ആണ്. ആയതിനാൽ പരേതനായ ഡി. കെ. രാഘവന് കേരളാ സ്റ്റേറ്റ് റോഡ് ട്രാൻസ്പോർട്ട് കോർപ്പറേഷനിൽ നിന്നും കിട്ടിക്കൊണ്ടിരുന്ന പെൻഷൻ തുക വാങ്ങിയെടുക്കുന്നതിന് പരേതന്റെ ഭാര്യയായ ശ്രീമതി എൻ. ഗോമതിക്ക് ഒരു അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിന് ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ബോധിപ്പിച്ചു കൊള്ളേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിശോധിക്കുന്നതല്ല.

കുന്നത്തൂർ.

കെ. ജി. തോമസ് ക്രിസ്ത്യൻ, തഹശീൽദാർ.

# PATHANAMTHITTA DISTRICT

## Kozhencherry Taluk

പരസ്യം

(1)

B6-940/84. 1984 ഫെബ്രുവരി 13.

കോഴഞ്ചേരി താലൂക്കിൽ പത്തനംതിട്ട വില്ലേജിൽ വെട്ടിപ്പുറം മുറിയിൽ മഠത്തിൽ നില്ക്കുന്നതിൽ വീട്ടിൽ പി. ജെ. കോശിക്കുട്ടി കെ. എസ്. ആർ. റ്റി. സി. യിൽ ജോലിയിലിരിക്കവെ 14-12-1983-ൽ മരിച്ചുപോയി

എന്നും ടിയാന് മിലിട്ടറി പെൻഷൻ ഇനത്തിലും കെ. എസ്. ആർ. ററി. സി. യിൽ നിന്നും കിട്ടുവാനുള്ള ഉദ്ദേശം രണ്ടായിരത്തി അഞ്ഞൂറു രൂപയിൽ താഴെ വരുന്ന തുക വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കററു കിട്ടണമെന്നും കാണിച്ച് പരേതന്റെ ഭാര്യ ടി വീട്ടിൽ അമ്മിണി കോശി ബോധിപ്പിച്ച അപേക്ഷ പത്തനംതിട്ട വില്ലേജാഫീസർ മുഖേന അവകാശ വിചാരണനടത്തിച്ചുവരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ പരേതന്റെ അവകാശികൾ അടിയിൽ പേരുവിവരം പറയുന്നവർ മാത്രമാണെന്ന് അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേരുവിവരം | പരേതനുമായുള്ള ബന്ധം |
|---|---|---|
| 1 | അമ്മിണി കോശി | ഭാര്യ |
| 2 | ജോൺസൺ, പി. കെ. | മകൻ |
| 3 | ലിസി പി. കോശി | മകൾ |
| 4 | ഗ്രേസി, പി. കോശി | ,, |
| 5 | ബിജു പി. കോശി | മകൻ |
| 6 | തോമസ്സ് പി. കോശി | ,, |
| 7 | ബോബി കെ. വറുഗ്ഗീസ് | ,, |
| 8 | തോമസ്സ് ജോൺ | പിതാവ് |
| 9 | സാറാമ്മ ജോൺ | മാതാവ് |

രണ്ടും, മൂന്നും, എട്ടും, ഒൻപതും പേരുകാർ ടി ഇനങ്ങളിൽ കിട്ടുവാനുള്ള തുക പരേതന്റെ ഭാര്യ ശ്രീമതി അമ്മിണി കോശി വാങ്ങുന്നതിന് സമ്മതിച്ചു മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്. നാലു മുതൽ ഏഴുവരെ പേരുകാർ മൈനറാണ്. മൈനറിന്റെ സംരക്ഷണം മാതാവിനാകയാൽ ടി ഇനങ്ങളിൽ കിട്ടുവാനുള്ള തുക വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് പരേതന്റെ ഭാര്യ ശ്രീമതി അമ്മിണി കോശി പേരിൽ കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. താമസിച്ചും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകാര്യമല്ല.

(2)

B6-10374/83. 1984 ഫെബ്രുവരി 13.

കോഴഞ്ചേരി താലൂക്കിൽ വള്ളിക്കോടു വില്ലേജിൽ പടിഞ്ഞാറേ മണ്ണിൽ വീട്ടിൽ പി. കെ. നാരായണൻ 17-9-1983-ൽ മരിച്ചുപോയി എന്നും ടിയാൻ പത്തനംതിട്ട സ്റേററു ബാങ്കിൽ നിക്ഷേപിച്ചിട്ടുള്ള ഉദ്ദേശം 2,500 രൂപയിൽ താഴെയുള്ള രൂപാ തിരിയെ വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കററു കിട്ടണമെന്നും കാണിച്ച് പരേതന്റെ സഹോദരി ടി വീട്ടിൽ കുഞ്ഞുപെണ്ണമ്മ കമലാക്ഷിയമ്മ ബോധിപ്പിച്ച അപേക്ഷ വള്ളിക്കോടു വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിച്ചുവരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൽ പരേതന്റെ അവകാശിയായി ഏക സഹോദരി കുഞ്ഞുപെണ്ണമ്മ കമലാക്ഷിയമ്മ മാത്രമാണെന്ന് അറിവായിരിക്കുന്നു. പരേതൻ അവിവാഹിതനായിരുന്നു. മാതാപിതാക്കൾ നേരത്തെ മരിച്ചുപോയിട്ടുള്ളതാണ്.

ആയതിനാൽ ടി തുക വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് പരേതന്റെ സഹോദരി ശ്രീമതി കുഞ്ഞുപെണ്ണമ്മ കമലാക്ഷിയമ്മ പേരിൽ കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം.

താമസിച്ചും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകാര്യമല്ല.

താലൂക്കാഫീസ്, (ഒപ്പ്)
കോഴഞ്ചേരി. തഹസീൽദാർ.

## Adoor Taluk

അടൂർ താലൂക്ക് കച്ചേരിയിൽ നിന്നും പരസ്യം ചെയ്യുന്നത്.

No. 8645/83/C4. 1984 ഫെബ്രുവരി 10.

അടൂർ താലൂക്കിൽ പന്തളം തെക്കേക്കര വില്ലേജിൽ തുമ്പമൺ മുണ്ടേലേത്ത് വീട്ടിൽ ശ്രീമതി കല്യാണി 7-10-1982-ൽ മരിച്ചുപോയിട്ടുള്ളതാണെന്ന് കാണുന്നു. പരേത തുമ്പമൺ സ്റേററ് ബാങ്കിൽ 200 രൂപയ്ക്ക് സ്വർണ്ണ ഉരുപ്പടികൾ പണയം വച്ചിട്ടുള്ളതാണെന്നു കാണുന്നു. പ്രസ്തുത ഉരുപ്പടികൾ തിരിച്ചെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി പരേതയുടെ മകളായ K. M. രാജമ്മയാണെന്നു കാണിച്ചു ഒരു അവകാശസർട്ടിഫിക്കററു കിട്ടുന്നതിനുവേണ്ടി ബോധിപ്പിച്ചിരുന്ന അപേക്ഷയിൻമേൽ പന്തളം തെക്കേക്കര വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതയുടെ അവകാശികൾ എന്നു കണ്ടിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതയുമായുള്ളബന്ധം | വയസ്സ് |
|---|---|---|---|
| 1 | ശ്രീമതി കെ. എം., രാജമ്മ | മകൾ | 42 |
| 2 | ശ്രീമതി കെ. എം., വിജയമ്മ | ,, | 35 |
| 3 | ശ്രീ. കെ. എം., രാജപ്പൻ | മകൻ | 39 |
| 4 | ശ്രീ. കെ. എം. രവീന്ദ്രൻ | ,, | 36 |

ഇതിൽ രണ്ടു മുതൽ നാലു വരെയുള്ള കക്ഷികൾ തങ്ങൾക്കുള്ള അവകാശം ഒന്നാം കക്ഷിയുടെ പേരിൽ ഒഴിഞ്ഞ് സ്റേററുമെന്റ് കൊടുത്തിട്ടുള്ളതാണ്. ആയതിനാൽ പ്രസ്തുത പണയം ടി ബാങ്കിൽ നിന്നും വാങ്ങിയെടുക്കുന്നതിനുള്ള നിയമാനുസൃത അവകാശി പരേതയുടെ മകളായ ടി വീട്ടിൽ ശ്രീമതി കെ. എം. രാജമ്മ ആണെന്നുകാണിച്ച് അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

അടൂർ. കെ. ഗോപാലൻ,
താസിൽദാർ.

## Mallappally Taluk

പരസ്യം

നമ്പർ സി4-479/84. 1984 ഫെബ്രുവരി 4.

പത്തനംതിട്ട ജില്ലയിൽ മല്ലപ്പള്ളി താലൂക്കിൽ കല്ലൂപ്പാറ വില്ലേജിൽ തുരുത്തിക്കാട്ടു മുറിയിൽ ഉറുമ്പിക്കുന്നേൽ വീട്ടിൽ ശ്രീ. ററി. ഒ. കുര്യാക്കോസ് 17-1-1984-ൽ മരിച്ചുപോയെന്നും ടിയാൻ പി. ഡബ്ലിയു. ഡി. യിൽ ഏറെറടുത്തു നടത്തി വന്നിരുന്നതും പൂർത്തീകരിക്കാൻ കഴിയാത്തതുമായ ജോലികൾ, തുടർന്നു നടത്തുന്നതിലേക്ക് ഒരു അവകാശ സർട്ടിഫിക്കററ് നൽകണമെന്ന് ആവശ്യപ്പെട്ടുകൊണ്ട് പരേതന്റെ ഭാര്യ ടി വീട്ടിൽ ശ്രീമതി കുഞ്ഞമ്മ കുര്യാക്കോസ് ബോധിപ്പിച്ച അപേക്ഷ കല്ലൂപ്പാറ വില്ലേജ് ഓഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന റിപ്പോർട്ടുകൊണ്ടും മരണ സർട്ടിഫിക്കററ് കൊണ്ടും ടിയാൻ 17-1-1984-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേ ഉള്ളുവെന്നും അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ളബന്ധം | വയസ്സ് |
|---|---|---|---|
| 1 | കുഞ്ഞമ്മ കുര്യാക്കോസ് | ഭാര്യ | 45 |
| 2 | ജസ്സി കുര്യാക്കോസ് | മകൾ | 19 |
| 3 | ജിജി കുര്യാക്കോസ് | മകൻ | 17 |
| 4 | ബോബി കുര്യാക്കോസ് | ,, | 11 |
| 5 | ശോശാമ്മ ഉണ്ണിട്ടൻ | മാതാവ് | 66 |

ഇതിൽ 2-ാം കക്ഷിയും അഞ്ചാം കക്ഷിയും അവരുടെ അവകാശങ്ങൾ ഒന്നാം പേരുകാരിയായ ശ്രീമതി കുഞ്ഞമ്മ കുര്യാക്കോസിനെ ഏൽപ്പിക്കുന്നതിലേക്ക് സമ്മതിച്ച് മൊഴി നൽകിയിട്ടുണ്ട്. മൂന്നും നാലും പേരുകാരായ മക്കൾ മൈനറും മാതാവിന്റെ സംരക്ഷണയിൽ കഴിയുന്നവരുമാണ്. ആയതിനാൽ ശ്രീ. റ്റി. ഒ. കുര്യാക്കോസ് ഉറുംപാക്കുന്നേൽ, തുരുത്തിക്കാട് എന്ന ആൾ പി. ഡബ്ല്യു. ഡി.യിൽ ഏറ്റെടുത്തു നടത്തി വന്നതും പൂർത്തീകരിക്കാൻ കഴിയാത്തതുമായ ജോലികൾ തുടർന്നു നടത്തുന്നതിലേക്ക് ഒരു അവകാശ സർട്ടിഫിക്കറ്റ് പരേതന്റെ ഭാര്യയായ ശ്രീമതി കുഞ്ഞമ്മ കുര്യാക്കോസ്, ഉറുംപാക്കുന്നേൽ, തുരുത്തിക്കാട് എന്ന ആളിന്റെ പേരിൽ കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ഓഫീസിൽ ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. താമസിച്ചും തപാലിലും വരുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

താലൂക്കാഫീസ്, മല്ലപ്പള്ളി.

പി. വി. നാരായണപിള്ള, തഹശീൽദാർ.

# ALLEPPEY DISTRICT

## Karthigappally Taluk

പരസ്യം

നമ്പർ 51/83. 1984 ഫെബ്രുവരി 15.

ഈ താലൂക്കിൽ ഹരിപ്പാട് വില്ലേജിൽ പിലാപ്പുഴ മുറിയിൽ വെള്ളാന വടക്കേതിൽ ശ്രീമതി കെ. മാധവി അമ്മ തന്റെ ഭർത്താവ് ടിയാൾ പത്മനാഭപിള്ള 11-10-1983-ൽ മരിച്ചുപോയി എന്നും ടിയാൻ സ്റ്റേറ്റ് ബാങ്കിന്റെ ഹരിപ്പാട്ടു ശാഖയിൽ പണയം വച്ചിട്ടുള്ള സ്വർണ്ണ ഉരുപ്പടികൾ തിരികെ എടുക്കുന്നതിലേക്ക് അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്നു കാണിച്ച് ബോധിപ്പിച്ചിട്ടുള്ള അപേക്ഷ ഹരിപ്പാട് വില്ലേജ് ആഫീസർ മുഖേന അന്വേഷണം നടത്തിയതിൽ പരേതന് അവകാശികളായി അപേക്ഷക (ഭാര്യ) ശ്രീമതി കെ. മാധവിയമ്മയും മക്കൾ 35 വയസുള്ള രാധാകൃഷ്ണ പണിക്കർ, 33 വയസുള്ള സാവിത്രിദേവി 29 വയസുള്ള വിജയലക്ഷ്മി, 26 വയസുള്ള ഗോപീകൃഷ്ണൻ 24 വയസുള്ള വിജയകുമാർ 20 വയസുള്ള സതമ്മ എന്നിവർ മാത്രമാണെന്നും മേജറായ ആറുമക്കളും പ്രസ്തുത പണയ ഉരുപ്പടികൾ വാങ്ങുന്നതിനുള്ള അവകാശം അപേക്ഷകയ്ക്ക് രേഖാമൂലം ഒഴിഞ്ഞുഎഴുതികൊടുത്തിട്ടുള്ളതിനാലും, ബാങ്കിൽ നിന്നും സ്വർണ്ണ ഉരുപ്പടികൾ തിരികെ എടുക്കുന്നതിന് അവകാശി ശ്രീമതി കെ. മാധവിയമ്മയാണെന്നു കാണുന്നതിനാൽ അപ്രകാരം സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലം ഹാജരായി ബോധിപ്പിക്കേണ്ടതാണെന്നും അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ വരുന്ന അപേക്ഷകൾ പരിഗണിക്കുന്നതല്ലെന്നും ഇതിനാൽ പരസ്യം ചെയ്തിരിക്കുന്നു.

താലൂക്കാഫീസ്, കാർത്തികപ്പള്ളി.

(ഒപ്പ്) തഹശീൽദാർ.

## Mavelikara Taluk

പരസ്യം

(1)

എച്ച്. സി. 196/82. 1982 ഒക്ടോബർ 23.

മാവേലിക്കര താലൂക്കിൽ തോന്നല്ലൂർ വില്ലേജിൽ മങ്ങാരം മുറിയിൽ പാലനില്ക്കുന്നതിൽ വടക്കേതിൽ റ്റി. എൻ. ഭാസ്കരൻ 19-3-1982-ൽ വാഹന അപകടത്തിൽ ആമ്പുലൻസിൽ വച്ച് മരിച്ചുപോയെന്നും ടിയാൻ സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ പന്തളം ശാഖയിൽ നിക്ഷേപിച്ചിട്ടുള്ള 1,900 രൂപയും പലിശയും കൈപ്പറ്റുന്നതിന് അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്നു കാണിച്ച് പരേതന്റെ ഭാര്യ റ്റി. കെ. മോഹിനി ബോധിപ്പിച്ച അപേക്ഷ തോന്നല്ലൂർ വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീ. റ്റി. എൻ. ഭാസ്കരൻ 19-3-1982-ൽ ആമ്പുലൻസിൽ വച്ചു മരിച്ചു പോയെന്നും അവകാശികളായി അപേക്ഷകയും പരേതന്റെ ഭാര്യയുമായ റ്റി. കെ. മോഹിനിയും മക്കൾ 16 വയസ്സുള്ള ബിജുകുമാറും 13 വയസ്സുള്ള മനോജ്കുമാറും 7 വയസ്സുള്ള വിനോദ്കുമാറും ആണെന്നറിവായിരിക്കുന്നു. പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലാത്തതിനാലും മൈനർ മക്കൾ മാതാവിന്റെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നതിനാലും പരേതന്റെ സഹോദരന്മാർ രണ്ടുപേരും വിവാഹിതരായി അന്യവീടുകളിൽ താമസിക്കുന്നതിനാലും പരേതന്റെ യാതൊരാനുകൂല്യങ്ങളും ആവശ്യമില്ലെന്ന് മൊഴി തന്നിട്ടുള്ളതിനാലും മേൽ പറഞ്ഞ തുക വാങ്ങുന്നതിനുള്ള അവകാശി ശ്രീമതി മോഹിനിയാണെന്നും സർട്ടിഫിക്കറ്റു കൊടുക്കുന്നതിനു ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഗസറ്റിൽ പ്രസിദ്ധം ചെയ്തു 30 നാൾക്കകം ഈ ആഫീസിൽ നേരിട്ടു ബോധിപ്പിച്ചുകൊള്ളണം. താമസിച്ചും തപാൽമാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

No. H. D-68/83/C4. 1984 ഫെബ്രുവരി 7.

മാവേലിക്കര താലൂക്കിൽ ചെന്നിത്തല വില്ലേജിൽ കാരാണ്മ പടിഞ്ഞാറും മുറിയിൽ മുത്തേടത്തു വീട്ടിൽ ശ്രീ. എം. ആർ. ബാലകൃഷ്ണപിള്ള പോലീസ് ഡിപ്പാർട്ടുമെന്റിൽ ജോലിനോക്കിവരവെ 21-8-1983-ൽ മരിച്ചുപോയിഎന്നും ടിയാന്റെ പേരിൽ കായംകുളം ട്രഷറിയിൽ അക്കൗണ്ട് നമ്പർ റ്റി. എസ്. ബി. 998-ാം നമ്പരിൽ ലഭിക്കുവാനുള്ള 467 രൂപ 80 പൈസ കൈപ്പറ്റുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്നു കാണിച്ച് ടിയാളിന്റെ ശ്രീമതി എം. കെ. തങ്കമ്മ ബോധിപ്പിച്ച അപേക്ഷ ചെന്നിത്തല വില്ലേജാഫീസർ മുഖേന അവകാശ വിചാരണ നടത്തിവന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ശ്രീ. എം. ആർ. ബാലകൃഷ്ണപിള്ള 21-8-1983-ൽ മരിച്ചുപോയിഎന്നും അവകാശികളായി അപേക്ഷകയും പരേതന്റെ ഭാര്യയുമായ ശ്രീമതി എം. കെ. തങ്കമ്മ, മക്കളായി 26 വയസുള്ള ശ്രീ. എം. ബി. വേണുഗോപാലൻ നായർ 24 വയസുള്ള എം. ബി. ഗോപകുമാർ എന്നിവർ മാത്രമാണെന്നറിവായിരിക്കുന്നു. പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലാത്തതിനാലും മക്കളിൽ എം. ബി. ഗോപകുമാർ തന്റെ അവകാശം കൂടി മാതാവായ എം. കെ. തങ്കമ്മയ്ക്ക് എഴുതി കൊടുത്തിരിക്കുന്നതിനാലും ടി തുക വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശികൾ അപേക്ഷകയും പരേതന്റെ ഭാര്യയുമായ ശ്രീമതി എം. കെ. തങ്കമ്മയും മകൻ ശ്രീ. എം. ബി. വേണുഗോപാലൻനായരുമാണെന്ന് സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധം ചെയ്ത് 30 ദിവസത്തിനുള്ളിൽ ഈ ആഫീസിൽ നേരിട്ട് ബോധിപ്പിക്കേണ്ടതാണ്. താമസിച്ചും തപാൽ മാർഗ്ഗമായും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, മാവേലിക്കര.

പി. എൻ. പ്രഭാകരൻപിള്ള, തഹശീൽദാർ.

# KOTTAYAM DISTRICT

പാലാ റവന്യൂ ഡിവിഷണൽ ആഫീസിൽ നിന്നും പരസ്യം ചെയ്യുന്നത്.

(1)

നമ്പർ എ-2739/83. 1984 ജനുവരി 25.

അവകാശികൾ ഇല്ലാത്ത നിലയിൽ ഈ ആഫീസിൽ ഏല്പിച്ചുതന്നിട്ടുള്ളതായി താഴെ വിവരം പറയുന്ന സാധനങ്ങൾക്കു അവകാശികളായി ആരെങ്കിലുമുണ്ടെ

സിദ്ധാർത്ഥനു നൽകുകയുണ്ടായി. മേൽ വിധത്തിൽ ടി ചീനവലപ്പാട് ഇപ്പോഴും ശ്രീ. മാധവൻ സിദ്ധാർത്ഥന്റെ കൈവശത്തിലും അനുഭവത്തിലുമാകുന്നു. ടി ചീനവലയിൽ മറ്റാർക്കും ബാദ്ധ്യത ഇല്ലാത്തതുമാകുന്നു ടി ചീനവലപ്പാട് തന്റെ പേരിൽ പോക്കുവരവു ചെയ്തു പുതിയ പട്ടയം കൊടുക്കണമെന്നു കാണിച്ച് ടി സിദ്ധാർത്ഥൻ 1122-ലെ 520-ാം നമ്പർ പ്രമാണത്തിന്റെ ശരിപ്പകർപ്പും 1980-ലെ 1016-ാം നമ്പർ പ്രമാണത്തിന്റെ ശരിപ്പകർപ്പും ടി വലപ്പാടിന്റെ പഴയ പട്ടയവും സഹിതം അപേക്ഷ ബോധിപ്പിച്ചിരിക്കുന്നു. ആയതിനാൽ ടി 563-ാം നമ്പർ സർട്ടിഫിക്കറ്റുംപടിയുള്ള ചീനവലയുടെ ടി സർട്ടിഫിക്കറ്റ് റദ്ദു ചെയ്ത് ടിയാന് പുതിയ പട്ടയം ടിയാന്റെ പേരിൽ നൽകുന്നതിന് തീരുമാനിച്ചിരിക്കുന്നു. ആയതിന് ആർക്കെങ്കിലും ന്യായമായ ആക്ഷേപം ഉള്ള പക്ഷം ആയത് ഈ പരസ്യം പ്രസിദ്ധപ്പെടുത്തുന്ന ഗസററു തിയതി മുതൽ ഒരു മാസത്തിനകം രേഖാമൂലം അറിയിക്കേണ്ടതാണ്. നിശ്ചിത തിയതിക്കുള്ളിൽ ആക്ഷേപങ്ങളൊന്നും ലഭിക്കാത്തപക്ഷം ടി വലപ്പാടിന്റെ പുതിയ പട്ടയം ശ്രീ. മാധവൻ സിദ്ധാർത്ഥനു നൽകുന്നതായിരിക്കും.

(3)

നമ്പർ ഇ. 3776/83. 1983 ഒക്ടോബർ 26.

ചേർത്തല താലൂക്കിൽ പള്ളിപ്പുറം വില്ലേജിൽ സർവ്വെ 299/1-ൽ പ്പെട്ട വേമ്പനാട്ടുകായലിൽ, കായലിനും തെക്ക്, കായലിനും വടക്ക്, തൈയ്ക്കൽ പുരയിടത്തിനും കിഴക്ക്, കായലിനും തെക്ക് ഈ എല്ലുകയിൽ 464-ാം നമ്പർ സർട്ടിഫിക്കറ്റുപ്രകാരം ഒരു ചീനവല ചേർത്തല താലൂക്കിൽ പള്ളിപ്പുറം വില്ലേജിൽ, വാതപ്പള്ളിൽ ശ്രീ. പൈലി ഔസേഫ് പേരിൽ, തേവർവട്ടം സെക്ഷനിൽ പതിച്ചു കൊടുത്തിട്ടുള്ളതാകുന്നു. ടിയാന്റെ പേരിൽ ടി വലപ്പാട് ഇരിക്കെ ടി പൈലി ഔസേഫ് മരിച്ചുപോയിട്ടുള്ളതാകുന്നു. ടിയാന്റെ കാലശേഷം മക്കളായ ശ്രീ. വി. ഒ. ഔസേഫും, പൈലിയുംകൂടി പിതാവിന്റെ പേരിലുള്ളതും, തങ്ങൾക്കു മാത്രം തനിച്ചൊതുങ്ങിയതുമായ ടി വലപ്പാട് ചേർത്തല താലൂക്കിൽ പള്ളിപ്പുറം വില്ലേജിൽ, പള്ളിപ്പുറം മുറിയിൽ തൈയ്ക്കൽ കളത്തിൽ ശ്രീ. ജോസഫ് മാത്യു പേർക്ക് തീറെഴുതി വിൽക്കുകയുണ്ടായി. അതനുസരിച്ച് ടി വലപ്പാട് ഇപ്പോഴും ശ്രീ. ജോസഫ് മാത്യുവിന്റെ കൈവശത്തിലും അനുഭവത്തിലും ആകുന്നു. ടി വലയിൽ മററാർക്കും ബാദ്ധ്യതയില്ലാത്തതുമാകുന്നു.

മേൽ നമ്പർ പ്രമാണമനുസരിച്ച് തനിയ്ക്ക് ലഭിച്ചിട്ടുള്ള വലപ്പാട്, തന്റെ പേരിൽ കൂട്ടി പോക്കുവരവു ചെയ്തു പുതിയ പട്ടയം കൊടുക്കുന്നതിനായി ടിയിൽ ജോസഫ് മാത്യു ബന്ധപ്പെട്ട പ്രമാണത്തിന്റെ ശരിപ്പകർപ്പു സഹിതം അപേക്ഷ ബോധിപ്പിച്ചിരിക്കുന്നു. ആയതിനാൽ ടി വലപ്പാടിന്റെ 464-ാം നമ്പർ പട്ടയം റദ്ദു ചെയ്തു പുതിയ പട്ടയം ടിയാന്റെ പേരിൽ കൊടുക്കാൻ തീരുമാനിച്ചിരിക്കുന്നു. ആയതിന് ആർക്കെങ്കിലും ന്യായമായ ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം പ്രസിദ്ധപ്പെടുത്തുന്ന ഗസററ് തിയതി മുതൽ ഒരു മാസത്തിനകം രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത തിയതിക്കുള്ളിൽ ആക്ഷേപങ്ങളൊന്നും ലഭിച്ചിട്ടില്ലായെങ്കിൽ, ടി പട്ടയം റദ്ദു ചെയ്ത് ടിയിൽ ശ്രീ. ജോസഫ് മാത്യുവിന്റെ പേരിൽ പുതിയ പട്ടയം നൽകുന്നതുമായിരിക്കും.

(4)

നമ്പർ ഇ. 3763/83. 1983 ഒക്ടോബർ 26

തേവർവട്ടം സെക്ഷനിൽ ചേർത്തല താലൂക്കിൽ പള്ളിപ്പുറം വില്ലേജിൽ സർവ്വെ 2/1— 343 ഏക്കർ 20 സെന്റിൽ 2/1/1 സബ്ഡിവിഷനിലുള്ള 155 ഏക്കർ 10 സെന്റ് 183 ചതുരശ്രലിംഗ്സ് ഉള്ള വേമ്പനാട്ടു കായലിൽ, കായലിനും പതിയാമൂലവകപുരയിടത്തിനും കായലിനും വടക്ക്, ഇല്ലം പറമ്പ് പുരയിടത്തിനും കായലിനും തെക്കായി, പി. റി. ആർ. 31-ാം നമ്പർ സർട്ടിഫിക്കററും പ്രകാരം 4-ാം തരത്തിൽ ഒരു ചീനവല ചേർത്തല താലൂക്കിൽ പള്ളിപ്പുറം വില്ലേജിൽ കരിമ്പുകാട്ട് വീട്ടിൽ ശ്രീ. പൈലി ഔസേഫ് പേരിൽ പതിച്ചു കൊടുത്തിട്ടുള്ളതാകുന്നു.

വൈക്കം സബ് രജിസ്ട്രാഫീസിലെ 1962-ലെ 270-ാം നമ്പർ പ്രമാണം വഴി ടിയിൽ ശ്രീ. പൈലി ഔസേഫ് തന്റെ പേരിലുള്ളതായ ചീനവലപ്പാട് ചേർത്തല താലൂക്കിൽ പള്ളിപ്പുറം വില്ലേജിൽ തൈക്കാട്ടായിൽ ശ്രീ. അയ്യപ്പൻ രാഘവൻ പേർക്ക് തീറെഴുതി വിൽക്കുകയുണ്ടായി..

1972-ൽ പാണാവള്ളി സബ് രജിസ്ട്രാഫീസിൽ വച്ചെഴുതിയ 1135-ാം നമ്പർ പ്രമാണംവഴി ടി വലപ്പാട് ചേർത്തല താലൂക്കിൽ പള്ളിപ്പുറം വില്ലേജിൽ പതിയാമൂലയിൽ നിന്നും കളത്തിൽ താമസിക്കുന്ന ശ്രീ. പൗലോസ് തോമസ്, പാലയ്ക്കൽ നിന്നും പൂപ്പള്ളിയിൽ താമസിക്കുന്ന ശ്രീ. കുര്യൻ തോമസ് എന്നിവർക്ക് ടിയിൽ ടി അയ്യപ്പൻ രാഘവൻ തീറായി എഴുതി വിൽക്കുകയുണ്ടായി. അതനുസരിച്ച് ടി വലപ്പാട് ശ്രീ. പൗലോസ് തോമസ്, ശ്രീ. കുര്യൻ തോമസ് എന്നിവരുടെ കൈവശത്തിലും അനുഭവത്തിലും ഇരുന്നിട്ടുള്ളതാകുന്നു.

പാണാവള്ളി സബ് രജിസ്ട്രാഫീസിലെ 1977-ലെ 2539-ാം നമ്പർ പ്രമാണംവഴി, ടിയിൽ ടി പൗലോസ് തോമസും, കുര്യൻ തോമസും തങ്ങളുടെതായ ടി ചീനവല ചേർത്തല താലൂക്കിൽ പള്ളിപ്പുറം വില്ലേജിൽ ടി മുറിയിൽ മരവട്ടിയ്ക്കൽ ശ്രീ. പത്മനാഭപിള്ള കുമാരപിള്ള പേർക്ക് തീറെഴുതി വിൽക്കുകയുണ്ടായി. മേൽ വിധത്തിൽ ടി ചീനവല ടിയിൽ കുമാരപിള്ളയുടെ കൈവശത്തിലിരുന്നിട്ടുള്ളതാകുന്നു.

1981-ൽ പാണാവള്ളി സബ് രജിസ്ട്രാഫീസിൽ വച്ചെഴുതിയ 4214-ാം നമ്പർ പ്രമാണംവഴി, ടി ചീനവല ടിയിൽ മരവട്ടിയ്ക്കൽ ശ്രീ. പത്മനാഭപിള്ള കുമാരപിള്ള തീറെഴുതി, ചേർത്തല താലൂക്കിൽ പള്ളിപ്പുറം വില്ലേജിൽ, കല്ലറക്കടവിൽ കിഴക്കെ വീട്ടിൽ താമസിക്കും ശ്രീ. വർക്കി തര്യത് പേർക്ക് വിൽക്കുകയുണ്ടായി. അതനുസരിച്ച് ടി ചീനവലപ്പാട് ഇപ്പോഴും ശ്രീ. വർക്കി തര്യതിന്റെ കൈവശത്തിലും, അനുഭവത്തിലും ഇരിക്കുന്നതാകുന്നു. ടി വലപ്പാടിൽ മററാർക്കും അവകാശം ഇല്ലാത്തതുമാകുന്നു.

ടിയിൽ ശ്രീ. വർക്കി തര്യത് ടി ചീനവലപ്പാട് തന്റെ പേരിൽകൂട്ടി പോക്കുവരവു ചെയ്തു പുതിയ പട്ടയം കൊടുക്കുന്നതിനായി ബന്ധപ്പെട്ട മേൽ പ്രമാണങ്ങളുടെ ശരിപ്പകർപ്പുസഹിതം അപേക്ഷ ബോധിപ്പിച്ചിരിക്കുന്നു. ടി പ്രമാണങ്ങൾ അടിസ്ഥാനമാക്കി, ടി ചീനവല ശ്രീ. വർക്കി തര്യതിന്റെ പേരിൽകൂട്ടി പുതിയ പട്ടയം കൊടുക്കുന്നതിന് തീരുമാനിച്ചിരിക്കുന്നു. ആയതിന് ആർക്കെങ്കിലും ന്യായമായ ആക്ഷേപം ഉള്ള പക്ഷം ആയത് ഈ പരസ്യം പ്രസിദ്ധപ്പെടുത്തുന്ന ഗസററ് തിയതി മുതൽ ഒരു മാസത്തിനകം രേഖാമൂലം അറിയിക്കേണ്ടതാണ്. നിശ്ചിത തിയതിയ്ക്കകം ആക്ഷേപങ്ങളൊന്നും ലഭിക്കാത്തപക്ഷം ടി ചീനവലപ്പാടിന്റെ മുൻ പട്ടയം റദ്ദു ചെയ്ത് ടിയാന്റെ പേരിൽ പുതിയ പട്ടയം നൽകുന്നതുമായിരിക്കും.

(ഒപ്പ്)
ഫിഷറീസ് അസിസ്റ്റന്റ്
ആലപ്പുഴ. ഡയറക്ടർ.

---

കോട്ടയം ഫിഷറീസ് അസിസ്റ്റന്റ് ഡയറക്ടറാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

No C 1237/83. 1984 ഫെബ്രുവരി 1.

വൈക്കം സെക്ഷനിൽപ്പെട്ട ആമചാടിത്തുരുത്ത് ഊന്നിപ്പാട്ടിൽ 521-ാം നമ്പർ പട്ടയപ്രകാരം 35/1-ൽ പ്പെട്ട ഒരു വലഊന്നി ശ്രീ. നീലകണ്ഠൻ ശങ്കു, തെക്കെ അററത്ത് ചെമ്പ് എന്നയാളിന്റെ പേരിൽ പതിച്ചു കൊടുത്തിട്ടുള്ളതും, 536-ാം നമ്പർ പട്ടയ പ്രകാരം 35/1-ൽ പ്പെട്ട ഒരു വലഊന്നി ശ്രീ. നീലകണ്ഠൻ ശങ്കു തുരുത്തേൽ, ചെമ്പ്, എന്ന

പേരിൽ പതിച്ചുകൊടുത്തിട്ടുള്ളതുമാകുന്നു. 1962-ൽ വൈക്കം സബ് രജിസ്ട്രാറാഫീസിലെ 2210-ാം നമ്പർ ധനനിശ്ചയപ്രകാരം 521-ാം നമ്പർ പട്ടയപ്രകാരമുള്ള 35/1-ൽപ്പെട്ട ഒരു വല 6-ൽ പകുതി 21-ൽ പകുതി എന്നു നിശ്ചയിച്ചും 539-ാം നമ്പർ പട്ടയപ്രകാരമുള്ള 36/1-ൽ ഒരു വല 14-ൽ പകുതി 29-ൽ പകുതിയെന്നും നിശ്ചയിച്ച് B പട്ടികയിലുൾപ്പെടുത്തി 6-ൽ പകുതിയും 21-ൽ പകുതിയും 29-ൽ പകുതിയും എന്നിങ്ങനെ 1½ വല ഊന്നിക്കുള്ള അവകാശം മകനായ ശ്രീ. ശങ്കുവേലായുധൻ തുരുത്തേൽ കാട്ടിക്കുന്നു, ചെമ്പ് എന്നയാളിന് ക്രയവിക്രയ സർവ്വസ്വാതന്ത്ര്യമായി അവകാശപ്പെടുത്തിക്കൊടുത്തിട്ടുള്ളതാകുന്നു.

ടി ഊന്നിപ്പാട്ടിലെ 543, 722, 723 എന്നീ നമ്പർ പട്ടയങ്ങൾ പ്രകാരം 3 വല ഊന്നിയിൽ 543-ാം നമ്പർ പട്ടയപ്രകാരമുള്ള 35/1-ൽപ്പെട്ട ഒരു വല ഊന്നി ശ്രീ. ഈച്ചരൻ ശങ്കരൻ, അരയൻ പറമ്പ്, ഇടച്ചെമ്പ് എന്നയാളിന്റെ പേരിലും, 722, 723 നമ്പർ പട്ടയങ്ങൾ അനുസരിച്ചുള്ള 38, 39 എന്നീ 2 വല ഊന്നി ശ്രീ. ഈച്ചരൻ ശങ്കരൻ, പള്ളിക്കുന്നേൽ, ചെമ്പ് എന്നയാളിന്റെ പേരിലും പതിച്ചുകൊടുത്തിട്ടുള്ളതാകുന്നു. 1962-ാമാണ്ടിൽ വൈക്കം സബ് രജിസ്ട്രാറാഫീസിലെ 520-ാം നമ്പർ തീറാധാരപ്രകാരം ടി ഊന്നികളുടെ അവകാശം വൈക്കം താലൂക്ക് ചെമ്പു വില്ലേജിൽ, കാട്ടിക്കുന്നു മുറിയിൽ തുരുത്തേൽ നിന്നും പരിപ്പിൽ താമസം ശ്രീ. കുട്ടപ്പനും (2) ടിയാൻ താമസം ശ്രീ. വേലായുധനും ചേർക്ക് തീറാക്കി എഴുതിക്കൊടുത്തിട്ടുള്ളതുമാകുന്നു. ടി ഊന്നികളിൽ സ്ഥാപിച്ച് പട്ടയക്കാരൻ 1964-ൽ 1504-ാം നമ്പരായി 400 രൂപയ്ക്ക് നടപ്പുപണയവും, ടി രജിസ്ട്രാറാഫീസിൽ 1966-ൽ 5364-ാം നമ്പരായി 300 രൂപയ്ക്ക് പുറവായ്പയും ബാദ്ധ്യതപ്പെടുത്തിയിട്ടുള്ളത് ഒഴിപ്പിച്ചെടുക്കുവാൻ നിലനിർത്തിയിരുന്നതു 1971-ൽ വൈക്കം സബ് രജിസ്ട്രാറാഫീസിലെ 670-ാം നമ്പർ ഒഴിവാധാരപ്രകാരം ടി പണയ ബാദ്ധ്യതയും പുറവായ്പ ബാദ്ധ്യതയും ചെമ്പു വില്ലേജ്, പഴുക്കാടൻ നികർത്തിൽ നിന്നും തുരുത്തേൽ താമസം നീലമകൻ തങ്കപ്പനിൽ നിന്നും ഒഴിഞ്ഞെഴുതി ക്രയവിക്രയ സർവ്വസ്വാതന്ത്ര്യമായി കൈവശപ്പെടുത്തിയിട്ടുള്ളതുമാകുന്നു.

1972-ൽ വൈക്കം സബ് രജിസ്ട്രാറാഫീസിലെ 3822-ാം നമ്പർ ആധാരപ്രകാരം ടി (1) കുട്ടപ്പനും (2) വേലായുധനും ചേർന്ന് ഒരു ഭാഗ ഉടമ്പടി നടത്തുകയും അതിൻ പ്രകാരം 38-ാം നമ്പർ ഊന്നി ഒന്നും 543-ാം നമ്പർ പട്ടയപ്രകാരമുള്ള 35/1 ഊന്നി വല 10 എന്നു നിശ്ചയിച്ച് പകുതി അവകാശവും കൂടി 1½ വല ഊന്നി ശ്രീ. ശങ്കുവേലായുധൻ തുരുത്തേൽ കാട്ടിക്കുന്ന് എന്നയാളിന് ക്രയവിക്രയ സർവ്വസ്വാതന്ത്ര്യമായി സിദ്ധിച്ചിട്ടുള്ളതുമാകുന്നു.

ശ്രീ. നീലകണ്ഠൻ ശങ്കു, തെക്കേ അറയത്തു കാട്ടിക്കുന്ന്, ചെമ്പു എന്നയാളും ശ്രീ. നീലകണ്ഠൻ ശങ്കു, തുരുത്തേൽ കാട്ടിക്കുന്ന് എന്നയാളും ഒരാൾ തന്നെയാണെന്നതിനും,

ശ്രീ. ഈശ്വരൻ ശങ്കരൻ, പള്ളിക്കുന്നേൽ, കാട്ടിക്കുന്ന്, ചെമ്പ് എന്നയാളും ശ്രീ. ഈച്ചരൻ ശങ്കരൻ, അരയൻ പറമ്പ്, കാട്ടിക്കുന്ന്, ചെമ്പ് എന്നയാളും ഒരാൾ തന്നെയാണെന്നുള്ളതിനും ബന്ധപ്പെട്ട തഹസീൽദാരിൽ നിന്നും K. Dis. 5464/83 C. 1-ം 2-ം ആയി നമ്പരിട്ട് 18-7-1983-ൽ സർട്ടിഫിക്കറ്റ് ഹാജരാക്കിയിട്ടുള്ളതുമാകുന്നു.

ടി ഊന്നികൾ ആകെ 3 എണ്ണത്തിന്റെയും അവകാശം സ്വന്തം പേരിൽ കൂട്ടി പുതിയ പട്ടയം കിട്ടുന്നതിനും കരം പേരിൽ കൂട്ടി തീർക്കുന്നതിനും കൂടി ശ്രീ. ശങ്കുവേലായുധൻ, തുരുത്തേൽ, എന്നയാളിന്റെ അപേക്ഷ പരിഗണിച്ച് ബന്ധപ്പെട്ട മേൽ പട്ടയങ്ങൾ റദ്ദു ചെയ്ത് പുതിയ പട്ടയം പേരിൽ കൂട്ടിക്കൊടുക്കുന്നതിന് ആർക്കെങ്കിലും ന്യായമായ ആക്ഷേപമുണ്ടെങ്കിൽ ആയത് പരസ്യത്തീയതി മുതൽ ഒരു മാസത്തിനകം പരസ്യാധികാരിയെ രേഖാമൂലം അറിയിക്കേണ്ടതാകുന്നു. നിശ്ചിത സമയത്തിനുള്ളിൽ ആക്ഷേപമൊന്നും ലഭിക്കാത്തപക്ഷം അപേക്ഷകന്റെ പേരിൽ പുതിയ പട്ടയം കൊടുക്കുന്നതാണെന്ന് ഇതിനാൽ സകലമാനപേരെയും അറിയിച്ചുകൊള്ളുന്നു.

പി. കെ. കുരുവിള,
ഫിഷറീസ് അസിസ്റ്റന്റ്
ഡയറക്ടർ.

കോട്ടയം.

---

എറണാകുളം ഫിഷറീസ് സോണൽ ഡെപ്യൂട്ടി ഡയറക്ടർ ആഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

(1)

നമ്പർ ബി 1-7278/83. 1983 നവംബർ 24.

എളങ്കുന്നപ്പുഴ വില്ലേജിൽ സർവ്വെ 1053 പുറമ്പോക്കു പുഴയിൽ മുരുക്കുംപാടം ഊന്നി സംഘത്തിൽ രജിസ്റ്റർ നമ്പർ 29-ൽ ഒരു ഊന്നി ലൈസൻസു നമ്പർ 43 പ്രകാരം അഴീക്കകടവിൽ അയ്യപ്പൻ അയ്യപ്പനും, ടി ഊന്നി സംഘത്തിൽ രജിസ്റ്റർ നമ്പർ 30 പ്രകാരം ഒരു ഊന്നിയും, പുതുവൽ തുരുത്തിനു കിഴക്ക് (വലിയതാഴം), ഊന്നി സംഘത്തിൽ രജിസ്റ്റർ നമ്പർ 5-ൽ ഒരു വലയും 13-ൽ അര വലയും, 45-ൽ അര വലയും, 66-ൽ അര വലയും ലൈസൻസ് നമ്പർ 47 പ്രകാരം അഴീക്ക കടവിൽ മാക്കോ കിട്ടുപേരിലും ഡിപ്പാർട്ടുമെന്റിൽ നിന്നും അനുവദിച്ചുകൊടുത്തിട്ടുണ്ട്.

ടി ഊന്നികൾ നാലരയും കൊടുങ്ങല്ലൂർ രജിസ്റ്റർ 1952-ലെ 2098-ാം നമ്പർ ആധാരത്തിൽ കൊടുങ്ങല്ലൂർ താലൂക്ക് മേത്തല വില്ലേജിൽ ആനാപ്പുഴ കടവിൽ ചൂളക്ക പറമ്പിൽ പാച്ചുണ്ണി മകൻ കോരനു തീറു സിദ്ധിക്കുകയും, ടിയാന്റെ മരണശേഷം മകൻ സുബ്രഹ്മണ്യൻ ടി ഊന്നികൾ നാലരയും 1976-ലെ ഞാറക്കൽ രജിസ്റ്റർ 1154-ാം നമ്പർ ആധാരത്താൽ എളങ്കുന്നപ്പുഴ വില്ലേജിൽ അഴീക്കൽ ദേശത്ത് അഴീക്ക കടവിൽ കുഞ്ഞുണ്ണി ഭാര്യ നളിനിക്കു തീറു കൊടുത്തതായും കാണുന്നു.

ടി ഊന്നികൾ ടി നളിനിയുടെ പേരിൽ മാറ്റി കിട്ടുന്നതിനുവേണ്ടി ബന്ധപ്പെട്ട രേഖകൾ സഹിതം അപേക്ഷിച്ചിരിക്കുന്നു. ടി നളിനിയുടെ പേരിൽ ടി ഊന്നികൾ മാറ്റി കൊടുക്കുന്നതിൽ ആർക്കെങ്കിലും ന്യായമായ പരാതിയുള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ വന്നു ഒരു മാസത്തിനകം രേഖാമൂലം താഴെ ഒപ്പിട്ടിരിക്കുന്ന ആഫീസർക്ക് പരാതി സമർപ്പിക്കേണ്ടതാണ്.

അപ്രകാരം പരാതിയൊന്നും ലഭിക്കാത്തപക്ഷം ടി ഊന്നിയുടെ ലൈസൻസ് ടി നളിനിയുടെ പേരിൽ പതിച്ചു കൊടുക്കുന്നതായിരിക്കും.

(2)

നമ്പർ ബി 1-7277/83. 1983 നവംബർ 24.

കുമ്പളം വില്ലേജിൽപ്പെട്ട പുറമ്പോക്ക് സർവ്വെ 1796-ൽ 62-ാം നമ്പർ ലൈസൻസിൽ അയൽ ഭൂമി സർവ്വെ 1221, 1219 എന്നീ സർവ്വെയിൽ 2 ചീനവലകൾ കുറ്റിക്കാട്ടിൽ വടക്കുംതലത്തുമ്പി തൈപ്പറമ്പിൽ പ്രസ്തിനക്ക് ഡിപ്പാർട്ടുമെന്റിൽ നിന്നും അനുവദിച്ചു കൊടുത്തിട്ടുള്ളതാകുന്നു.

62-ാം നമ്പർ ലൈസൻസിലെ 39-ാം നമ്പർ സ്ഥാനത്തിൽപ്പെട്ട ഒരു ചീനവല എറണാകുളം സബ് രജിസ്ട്രാർ ആഫീസിലെ 1978-ാമാണ്ടിലെ 218-ാം നമ്പർ ആധാരപ്രകാരം തൈപറമ്പിൽ വർക്കി ആന്റണി എന്നയാൾക്ക് തീറു കൊടുത്തതും ടി വർക്കി ആന്റണി എറണാകുളം സബ് രജിസ്ട്രാർ ആഫീസിലെ 1979-ാം ആണ്ടിലെ 334-ാം നമ്പർ ആധാരപ്രകാരം ശ്രീമതി ശാരങ്ഗധരൻ ഭാര്യ ശ്യാമളക്ക് തീറു കൊടുത്തിട്ടുള്ളതുമാകുന്നു.

ശ്രീമതി ശ്യാമള പ്രസ്തുത ചീനവല തന്റെ പേരിൽ മാറ്റി കിട്ടുന്നതിനുവേണ്ടി അപേക്ഷിച്ചിരിക്കുന്നു. അപ്രകാരം മാറ്റി കൊടുക്കുന്നതിൽ

ആർക്കെങ്കിലും ന്യായമായ പരാതിയുള്ളപക്ഷം ഈ വിജ്ഞാപനം ഗസററിൽ പരസ്യപ്പെടുത്തി 2-ാം തീയതി മുതൽ 2 മാസത്തിനകം രേഖാമൂലം ഈ ആഫീസിൽ അയക്കേണ്ടതാണ്. നിശ്ചിത തീയതിക്കുള്ളിൽ പരാതികളൊന്നും ലഭിക്കാത്തപക്ഷം 62-ാം നമ്പർ ലൈസൻസിൽപ്പെട്ട 39-ാം നമ്പർ രണ്ടാം തരത്തിൽപ്പെട്ട ഒരു ചീനവല ശ്രീമതി ശ്യാമളയുടെ പേരിൽ ഇത മാററി പുതിയ സർട്ടിഫിക്കററ് നൽകുന്നതായിരിക്കും.

(3)

നമ്പർ ബി 1-7276/83. 1983 നവംബർ 24.

എറണാകുളം ജില്ലയിൽ കൊച്ചി താലൂക്കിൽ എളങ്കുന്നപ്പുഴ വില്ലേജിൽ 1099-ാം നമ്പർ പുറംപോക്ക് പുഴയിൽ മുണ്ടങ്ങാട്ടു ഊന്നി സംഘത്തിൽ ലൈസൻസ് നമ്പർ 1 പ്രകാരം രജിസ്ററർ നമ്പർ 29-ൽ രണ്ടാം തരത്തിൽ 1/2 വലയും 43-ൽ മൂന്നാം തരത്തിൽ 1/2 വലയും കൂടി ഒരു വല ഊന്നിപ്പാട് ശ്രീ. നെടിയ പറമ്പിൽ വേലു കുഞ്ഞൻ പേരിൽ ഡിപ്പാർട്ടുമെൻറിൽ നിന്നും അനുവദിച്ചു കൊടുത്തിട്ടുള്ളതാകുന്നു. ടി ഊന്നി ഞാറക്കൽ രജിസ്ട്രാർ ആഫീസിലെ 1965-ലെ 733-ാം നമ്പർ ആധാരപ്രകാരം എളങ്കുന്നപ്പുഴ വില്ലേജിൽ എളങ്കുന്നപ്പുഴ ദേശത്ത് തറെപറമ്പിൽ കൊച്ചുണ്ണൻ അരവിന്ദാക്ഷൻ തീറു വാങ്ങിയതായി കാണുന്നു.

ടി അരവിന്ദാക്ഷൻ ബന്ധപ്പെട്ട രേഖകൾ സഹിതം ടി ഊന്നിയുടെ ഇത തന്റെ പേരിൽ പതിച്ചു കിട്ടുന്നതിന് അപേക്ഷ സമർപ്പിച്ചിരിക്കുന്നു.

ടി ഊന്നിയുടെ ഇത ടി അരവിന്ദന്റെ പേരിൽ പതിച്ചു കൊടുക്കുന്നതിൽ ആർക്കെങ്കിലും ന്യായമായ പരാതിയുള്ളപക്ഷം ഈ പരസ്യം ഗസററിൽ വന്ന് രണ്ടു മാസത്തിനകം രേഖാമൂലം ഈ ആഫീസിൽ സമർപ്പിച്ചിരിക്കേണ്ടതാണ്.

അപ്രകാരം പരാതികളൊന്നും തന്നെ ലഭിക്കാത്ത പക്ഷം അപേക്ഷകന്റെ പേരിൽ ഇത മാററി പുതിയ ലൈസൻസ് നൽകുന്നതായിരിക്കും.

(ഒപ്പ്)

ഫിഷറീസ് ഡെപ്യൂട്ടി ഡയറക്ടറാഫീസ്, (സോണൽ), എറണാകുളം.

ഫിഷറീസ് ഡെപ്യൂട്ടി ഡയറക്ടർ (സോണൽ), എറണാകുളം.

---

എറണാകുളം മേഖലാ ഫിഷറീസ് ഡെപ്യൂട്ടി ഡയറക്ടർ ഓഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

(1)

നമ്പർ ബി1-6693/83. 1983 നവംബർ 25.

പറവൂർ താലൂക്കിൽ, വടക്കേക്കര വില്ലേജിൽ മുനമ്പം അഴിക്കു വടക്കു വശം, 1, 2, 8, 10 എന്നീ നമ്പർകളിലായി 1084 നംപർ പട്ടയ പ്രകാരം 4 ചീനവലകൾ ഫിഷറീസ് ഡിപ്പാർട്ടുമെൻറിൽ നിന്നും, കൊടുങ്ങല്ലൂർ താലൂക്ക്, അഴീക്കോട് വില്ലേജിൽ, എറിയാട് ദേശത്ത്, പടിയത്ത്, കുഞ്ഞുമുഹമ്മദ് ഹാജി അബ്ദുറഹ്മാൻ എന്നയാൾക്ക് ഫിഷറീസ് ഡിപ്പാർട്ടുമെൻറിൽ നിന്നും അനുവദിച്ചു കൊടുത്തിട്ടുള്ളതാണ്.

ടി നാലു ചീനവലകളിലെ 8-ാം നമ്പർ ചീനവല കൊടുങ്ങല്ലൂർ സബ്‌രജിസ്ട്രാഫീസിലെ 576/78-ാം നംപർ ആധാരപ്രകാരം കൊടുങ്ങല്ലൂർ താലൂക്ക്, അഴീക്കോട് ദേശത്ത് കൈമാപ്പറമ്പിൽ കൊച്ചാണ്ടി മകൻ സുബ്രഹ്മണ്യം എന്നയാൾ തീറുവാങ്ങിച്ചു കൈവശം വച്ച് അനുഭവിച്ചു വരുന്നതുമാണ്.

ടി സുബ്രഹ്മണ്യൻ എന്ന ആൾ ബന്ധപ്പെട്ട രേഖകൾ സഹിതം പട്ടയം തന്റെ പേരിൽ അനുവദിച്ച് ഉത്തരവുണ്ടാകുവാൻ അപേക്ഷ സമർപ്പിച്ചിരിക്കുന്നു.

ആയതുകൊണ്ട് ഈ നോട്ടീസ് ഗസററിൽ പരസ്യപ്പെടുത്തി 60 ദിവസത്തിനകം ആർക്കെങ്കിലും ന്യായമായ പരാതിയുള്ളപക്ഷം, രേഖാമൂലം, താഴെ ഒപ്പിട്ടിരിക്കുന്ന ഉദ്യോഗസ്ഥന് അപേക്ഷിക്കാവുന്നതാണ്.

നിശ്ചിത തീയതിക്കകം പരാതി ഒന്നും ലഭിക്കാത്തപക്ഷം പുതിയപട്ടയം അപേക്ഷകന് അനുവദിക്കുന്നതാണെന്ന് ഇതിനാൽ അറിയിച്ചുകൊള്ളുന്നു.

(2)

നമ്പർ ബി 1—6731/83. 1983 നവംബർ 25.

വടക്കേക്കര വില്ലേജിൽ മുനമ്പം അഴിക്കുവടക്കു വശം 1, 2, 8, 10 എന്നീ നമ്പരുകളിലായി 1084 നംപർ പട്ടയപ്രകാരം 4 ചീനവലകൾ ഫിഷറീസ് ഡിപ്പാർട്ടുമെൻറിൽ നിന്നും, കൊടുങ്ങല്ലൂർ താലൂക്ക്, അഴീക്കോട് വില്ലേജിൽ എറിയാട് ദേശത്ത് പടിയത്ത് കുഞ്ഞുമുഹമ്മദ് ഹാജി അബ്ദുറഹ്മാൻ എന്നയാൾക്ക് ഫിഷറീസ് ഡിപ്പാർട്ടുമെൻറിൽ നിന്നും അനുവദിച്ചു കൊടുത്തിട്ടുള്ളതാണ്.

ടി നാലു ചീനവലകളിലെ 2-ാം നംപർ ചീനവല കൊടുങ്ങല്ലൂർ സബ് രജിസ്ട്രാഫീസിലെ 577/78-ാം നമ്പർ ആധാരപ്രകാരം കൊടുങ്ങല്ലൂർ താലൂക്ക് അഴീക്കോട് ദേശത്ത് കൈമാപറമ്പിൽ കുഞ്ഞപ്പൻ മകൻ ഹരിദാസൻ എന്നയാൾ തിറുവാങ്ങിച്ചു, കൈവശം വച്ച് അനുഭവിച്ചുവരുന്നതുമാണ്

ടി ഹരിദാസൻ എന്നയാൾ ബന്ധപ്പെട്ട രേഖകൾ സഹിതം പട്ടയം തന്റെ പേരിൽ അനുവദിച്ചുത്തരവുണ്ടാകുവാൻ അപേക്ഷ സമർപ്പിച്ചിരിക്കുന്നു.

ആയതുകൊണ്ട് ഈ നോട്ടീസ് ഗസററിൽ പരസ്യപ്പെടുത്തി 60 ദിവസത്തിനകം ആർക്കെങ്കിലും ന്യായമായ പരാതിയുള്ളപക്ഷം, രേഖാമൂലം, താഴെ ഒപ്പിട്ടിരിക്കുന്ന ഉദ്യോഗസ്ഥനു അപേക്ഷിക്കാവുന്നതാണ്.

നിശ്ചിത തീയതിക്കകം പരാതി ഒന്നും ലഭിക്കാത്തപക്ഷം, പുതിയ പട്ടയം അപേക്ഷകന് അനുവദിക്കുന്നതാണെന്ന് ഇതിനാൽ അറിയിച്ചു കൊള്ളുന്നു.

(3)

നംപർ ബി1-6732/83. 1983 നവമ്പർ 25.

പറവൂർ താലൂക്കിൽ വടക്കേക്കര വില്ലേജിൽ മുനമ്പം അഴിക്കുവടക്കുവശം 1, 2, 8, 10 എന്നീ നംപരുകളിലായി 1084 നംപർ പട്ടയപ്രകാരം 4 ചീനവലകൾ ഫിഷറീസ് ഡിപ്പാർട്ടുമെൻറിൽനിന്നും, കൊടുങ്ങല്ലൂർ താലൂക്ക് അഴീക്കോട് വില്ലേജിൽ, എറിയാട് ദേശത്ത് പടിയത്ത്, കുഞ്ഞുമുഹമ്മദ് ഹാജി അബ്ദുറഹ്മാൻ എന്നയാൾക്ക് ഫിഷറീസ് ഡിപ്പാർട്ടുമെൻറിൽ നിന്നും അനുവദിച്ച് കൊടുത്തിട്ടുള്ളതാണ്.

ടി നാലു ചീനവലകളിലെ 10-ാം നംപർ ചീനവല കൊടുങ്ങല്ലൂർ സബ് രജിസ്ട്രാഫീസിലെ 578-ാം നംപർ ആധാരപ്രകാരം കൊടുങ്ങല്ലൂർ താലൂക്ക്, അഴീക്കോട് ദേശത്ത്, കൈമാതുരുത്തി ആണ്ടി മകൻ സുദർശനൻ എന്നയാൾ തീറുവാങ്ങിച്ചു കൈവശം വച്ച് അനുഭവിച്ച് വരുന്നതുമാണ്.

ടി സുദർശനൻ എന്ന ആൾ ബന്ധപ്പെട്ട രേഖകൾ സഹിതം പട്ടയം തന്റെ പേരിൽ അനുവദിച്ച് ഉത്തരവുണ്ടാകുവാൻ അപേക്ഷ സമർപ്പിച്ചിരിക്കുന്നു.

ആയതുകൊണ്ട് ഈ നോട്ടീസു ഗസററിൽ പരസ്യപ്പെടുത്തി 60 ദിവസത്തിനകം ആർക്കെങ്കിലും ന്യായമായ പരാതിയുള്ളപക്ഷം, രേഖാമൂലം താഴെ ഒപ്പിട്ടിരിക്കുന്ന ഉദ്യോഗസ്ഥന് അപേക്ഷിക്കാവുന്നതാണ്.

നിശ്ചിത തീയതിക്കകം പരാതിയൊന്നും ലഭിക്കാത്തപക്ഷം പുതിയ പട്ടയം അപേക്ഷകന് അനുവദിക്കുന്നതാണെന്ന് ഇതിനാൽ അറിയിച്ചു കൊള്ളുന്നു.

(ഒപ്പ്)

ഫിഷറീസ് ഡെപ്യൂട്ടി ഡയറക്ടർ, (സോണൽ) എറണാകുളം.

Reg. No. KL/TV/(N)/12



# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXIX] Trivandrum, Tuesday, 6th March 1984/16th Phalguna 1905 (Saka) [No. 10

## PART III

# Forest Department

### SOCIAL FORESTRY EXTENSION DIVISION, TRIVANDRUM

TENDER NOTICE

No. SF. Ex. 13/84. *24th February 1984.*

Sealed Tenders are invited for the supply of 1000 kgs. of Polythene bags 12 cm. × 15 cm. 100 Guage. The tenders should be superscribed with "the supply of polythene bags" and addressed to the Assistant Conservator of Forests, Social Forestry Extension, Trivandrum-14.

*Probable amount of contract.*—*Rs.* 27,000

*Earnest Money Deposit.*—*Rs.* 270

*Cost of Tender Form.*—*Rs.* 15+ST.

*Last Date for the Sales of Tender Form.*—21-3-1984 up to 1 p.m.

*Last Date for receipt of Tender.*—21-3-1984 3 p.m.

*Time of opening of Tender.*—21-3-1984 3.15 p.m.

CONDITIONS

1. Supply should be completed within 7 days from the date of acceptance of tender.

2. Materials should be supplied at the Office of the Assistant Conservator of Forests, Social-Forestry, Extension Division, Jagathy, Trivandrum.

3. E. M. D. should be produced in the form of Demand Draft duly pledged in favour of the undersigned.

4. The Quantity shown above is only approximate.

5. The rate quoted should be per kg.

6. Successful tenderers should execute an agreement with Security Deposit @ 4% of the probable amount of contract in the case of Registered Contractors of Public Works Department and 10% in the case of others.

For further details, please contact the undersigned during office hours.

L. SOMA ROY,
*Assistant Conservator of Forests,*
*Social Forestry Extension Wing.*

Trivandrum.

---

### KALLAR VALLEY TEAK PLANTATION DIVISION, ACHENCOIL

SALE NOTIFICATION

No. 482/83. *20th February 1984.*

The undernoted produce collected on mellabhant basis, but left unremoved in subcoupes 1 to 6 of coupe No. XVI A Panamthope on expiry of contract period as per agreement dated 2-6-1983 by Sri K. A. James, Contractor, Vannapuram, Idukki District, will be sold in public auction at the risk and loss of the original Contractor, Sri K. A. James, by the Divisional Forest Officer K. V. T. P. Division, Achencoil or the person authorised by him on the date, time and place noted in the schedule. If the date fixed is happened to be a holiday the auction will be conducted on the next working day at the time and place.

The general condition of the Depot sale notice No. QA2-2620/81 dated 24-2-1983 published on pages 135 to 138 of Forest sheet dated 15-3-1983 by the Conservator of Forest, Quilon will be hold good for the sale.

SCHEDULE

*Name of Range.*—K.V.T.P. Range No. I, Achencoil.

*Species and approximate quantity*

| | | | |
|---|---|---|---|
| Maruthy | 25 | x | 14.342 cm |
| Ventek | 6 | x | 5.307 ,, |
| Unnam | 9 | x | 3.175 ,, |
| Manjakadambu | 7 | x | 3.808 ,, |
| Chandana vembu | 3 | x | 2.313 ,, |
| Venga | 5 | x | 3.839 ,, |
| Thanni | 2 | x | 0.916 ,, |
| Myla | 1 | x | 0.816 ,, |
| Mulluvenga | 2 | x | 0.561 ,, |
| Jungle wood firewood | | | 312 Metric tonne |

*Date, time and place.*—21-3-1984 at 3 p. m., Divisional Forest Office, K.V.T. P. Division, Achencoil.

*Earnest Money Deposit.*—Rupees One thousand (1000) only.

For further particulars the Range Officer Range No. 1 Achencoil or this Office may be contacted.

T. C. THOMAS,

Achencoil. *Divisional Forest Officer.*

## RANNI DIVISION

കുററപത്രം

ഇ1-6878/82. 1984 ഫെബ്രുവരി 8.

റാന്നി ഡിവിഷനിൽ വടശ്ശേരിക്കര റെയിഞ്ചിലെ ഫോറസ്റ്റ് ഗാർഡായ ശ്രീ. ബി. ഭാസ്കരൻപിള്ളയുടെ പേരിലുള്ള കുററാരോപണം.

(1) ശ്രീ. ബി. ഭാസ്കരൻ പിള്ളയായ നിങ്ങൾ വടശ്ശേരിക്കര റെയിഞ്ചിൽ സർവ്വീസിലിരിക്കവേ താഴെ പറയുന്ന കുററകൃത്യങ്ങൾ ചെയ്തിരിക്കുന്നു:

(i) ഗുരുതരമായ സ്വഭാവദൂഷ്യവും: 6-6-1982 മുതൽ അനധികൃതമായി ഡ്യൂട്ടിക്ക് ഹാജരാകാതിരുന്നു.

(ii) ഡിപ്പാർട്ടുമെൻറിൻേറയോ—സർക്കാരിൻേറയോ അനുവാദം കൂടാതെ വിദേശത്തുപോയി ജോലി സ്വീകരിച്ചു.

(2) 1960-ലെ കേരളാ സിവിൽ സർവ്വീസ് (തരംതിരിവ്, നിയന്ത്രണവും അപ്പീലും) ചട്ടങ്ങൾ പ്രകാരം ഉദ്ദേശിച്ചിട്ടുള്ളതരത്തിൽ നിങ്ങൾക്കെതിരായ അച്ചടക്കനടപടി എടുക്കാതിരിക്കുന്നതിന് കാരണം കാണിക്കാൻ ആവശ്യപ്പെട്ടുകൊള്ളുന്നു. എതിർവാദങ്ങളടങ്ങിയ നിങ്ങളുടെ വിശദീകരണപത്രിക സമർപ്പിക്കുന്നതിന് ഈ കുററപത്രം പ്രസിദ്ധികരിക്കുന്ന തീയതി മുതൽ പതിനഞ്ചുദിവസത്തെ സമയം അനുവദിച്ചിരിക്കുന്നു. എതിർവാദങ്ങളടങ്ങിയ വിശദീകരണപത്രിക സമർപ്പിക്കുവാൻ നിശ്ചയിച്ചിട്ടുള്ള അവധിക്ക് മുമ്പ് നിങ്ങൾ ആഗ്രഹിക്കുന്നുണ്ടെങ്കിൽ മുൻകൂട്ടി നിശ്ചയിക്കുന്ന ഒഴിവ് ദിവസമല്ലാത്ത ഏത് തീയതിയിലും ഈ ആഫീസിലെ മാനേജരുടെ സാന്നിദ്ധ്യത്തിൽ ഈ കുററപത്രത്തോടൊപ്പം നൽകിയിരിക്കുന്ന ആരോപണ പത്രികയിൽ പറഞ്ഞിരിക്കുന്ന ബന്ധപ്പെട്ട റിക്കാർഡുകൾ നിങ്ങൾക്ക് പരിശോധിക്കാവുന്നതും പ്രസക്ത ഭാഗങ്ങൾ കുറിച്ചെടുക്കാവുന്നതും ആകുന്നു.

(3) നിങ്ങളുടെ എതിർവാദങ്ങളടങ്ങിയ വിശദീകരണപത്രിക നിശ്ചിത ദിവസത്തിനകം ലഭിക്കുന്നില്ലെങ്കിൽ നിങ്ങൾക്ക് എതിർവാദങ്ങളോ വിശദീകരണങ്ങളോ നൽകുവാനില്ലെന്ന് അനുമാനിക്കുന്നതും മേൽ നടപടികൾ കൈക്കൊള്ളുന്നതും ആകുന്നു.

(4) കേരളാ സിവിൽ സർവ്വീസ് (തരംതിരിവും നിയന്ത്രണവും അപ്പീലും) ചട്ടങ്ങളിലെ പതിനഞ്ചാം നമ്പർ ചട്ടപ്രകാരമുള്ള ഒരു അന്വേഷണമോ നേരിട്ടു കാര്യം വിശദീകരിക്കുവാൻ ഒരു അവസരമോ വേണമെന്നാഗ്രഹിക്കുന്നുണ്ടെങ്കിൽ ആ വിവരം കൂടി നിങ്ങളുടെ എതിർവാദങ്ങളടങ്ങിയ വിശദീകരണത്തോടൊപ്പം അറിയിക്കേണ്ടതാണ്. ഒരു അന്വേഷണം വേണമെന്നാഗ്രഹമുണ്ടെങ്കിൽ നിങ്ങളുടെ ഭാഗത്ത് വിസ്തരിക്കുവാനുള്ള സാക്ഷികളുടെ പട്ടികയും സമർപ്പിക്കേണ്ടതാണ്.

(5) മേൽ പ്രസ്താവിച്ച കുററപത്രത്തിനാധാരമായി ഒരു ആരോപണം പത്രിക തയ്യാറാക്കിയത് ഇതോടൊപ്പം ചേർത്തുകൊള്ളുന്നു.

കുററാരോപണപത്രിക

റാന്നി ഡിവിഷനിൽ, വടശ്ശേരിക്കര റെയിഞ്ചിലെ ഗാർഡായ ശ്രീ. ബി. ഭാസ്കരൻപിള്ള 6-6-1982 മുതൽ അനധികൃതമായി ഡ്യൂട്ടിക്ക് ഹാജരാകാതിരുന്നു. പ്രാഥമിക അന്വേഷണത്തിൽ ശ്രീ. ബി. ഭാസ്കരൻപിള്ള ഡിപ്പാർട്ടുമെൻറിൻേറയോ, സർക്കാരിൻേറയോ അനുവാദം കൂടാതെ വിദേശത്തുപോയി ഒരു ജോലിയിൽ ഏർപ്പെട്ടതായി ബോദ്ധ്യമാകുന്നു. ശ്രീ. ബി. ഭാസ്കരൻപിള്ളയുടെ ടി പ്രവൃത്തി ഗുരുതരമായ സ്വഭാവദൂഷ്യമായതിനാൽ ശ്രീ. ബി. ഭാസ്കരൻപിള്ള ശിക്ഷാർഹനാണ്.

റ്റി. എം. മനോഹരൻ,

റാന്നി. ഡിവിഷണൽ ഫോറസ്റ്റ് ആഫീസർ.

## MUNNAR DIVISION

ദർഘാസ് പരസ്യം

നമ്പർ എം. ഡി. 5697/83. 1984 ഫെബ്രുവരി 27.

ഈ ഡിവിഷനിൽപ്പെട്ട താഴെപ്പറയുന്ന ഡിപ്പാർട്ടുമെൻറു വക കെട്ടിടങ്ങളുടെ അററകുററപ്പണികൾ ചെയ്യുന്നതിനായി പൊതുമരാമത്ത് വകുപ്പിലെ അംഗീകൃത കോൺട്രാക്റ്റർമാരിൽനിന്നും മുദ്രവെച്ച ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു. ദർഘാസുകൾ 1984 മാർച്ച് മാസം 17-ാം തീയതി പകൽ 3.30-ന് മുൻപായി ദേവികുളത്തുള്ള ഡിവിഷണൽ ഫോറസ്റ്റ് ആഫീസിൽ കിട്ടേണ്ടതാണ്. അന്നേ ദിവസം പകൽ 3.30-ന് തന്നെ ഡിവിഷണൽ ഫോറസ്റ്റ് ആഫീസറോ അദ്ദേഹം നിയോഗിക്കുന്ന മററുദ്യോഗസ്ഥനോ ഹാജരുള്ള ദർഘാസുകാരുടെ സാന്നിദ്ധ്യത്തിൽ ദർഘാസുകൾ തുറക്കുന്നതാണ്. താഴെ പട്ടികയിൽ കൊടുത്തിരിക്കുന്ന നിരതദ്രവ്യം ഏതെങ്കിലും ഗവൺമെൻറ് ഖജനാവുകളിലോ ബാങ്കുകളിലോ ഒടുക്കിയ രസീതോ ഡ്രാഫ്റ്റോ ദർഘാസിനോടൊപ്പം സമർപ്പിക്കേണ്ടതാണ്.

| ജോലിവിവരവും അടങ്കൽ തുകയും | നിരതദ്രവ്യം രൂപ | ടെൻഡർ ഫാറത്തിൻെറ വില രൂപ |
|---|---|---|
| (1) മറയൂർ റേഞ്ചിലെ ഡിപ്പാർട്ടുമെൻറുവക കെട്ടിടങ്ങളുടെ അററകുററപ്പണികൾ (7 കെട്ടിടം) രൂപ 4495 | 224.75 | 10 |
| (2) ദേവികുളം റേഞ്ചിലെ ഡിപ്പാർട്ടുമെൻറു വക കെട്ടിടങ്ങളുടെ അററകുററപ്പണികൾ (8 കെട്ടിടം) രൂപ 9700. | 485 | 15 |

കാലാവധി.—31-3-1984.

[ടെൻഡർ ഫാറം വിൽക്കുന്ന അവസാനത്തീയതി.—17-3-1984 പകൽ 1 മണിവരെ.

ജോലിയുടെ കാലാവധി ഉടമ്പടി തീയതിമുതൽ 31-3-1984 വരെ. പി. ഡബ്ല്യു. ഡി. ഉടമ്പടികൾക്കുള്ള എല്ലാ നിബന്ധനകളും നിയമങ്ങളും ഈ ജോലികൾക്കും ബാധകമാണ്. കൂടുതൽ വിവരങ്ങൾക്ക് ദേവികുളത്തുള്ള ഡിവിഷനൽ ഫോറസ്റ്റ് ഓഫീസിലോ അതാത് റേഞ്ച് ആഫീസുകളിലോ പ്രവർത്തി ദിവസങ്ങളിൽ അന്വേഷിക്കേണ്ടതാണ്.

ആർ. എസ്. ആർ. പ്രസാദ്,
ഡിവിഷണൽ ഫോറസ്റ്റ് ആഫീസർ
ദേവികുളം.

## WILD LIFE PRESERVATION DIVISION, THEKKADY

ലേലപ്പരസ്യം

ആർ. 817/82. 1984 ഫെബ്രുവരി 17.

ഈ ഡിവിഷനിൽപ്പെട്ട താഴെപ്പറയുന്ന റെയിഞ്ചുകളിലെ വിവിധ ഫോറസ്റ്റു കേസ്സുകളിൽ ഉൾപ്പെട്ടതായ തൊണ്ടിത്തടികൾ, വിറക് മുതലായവ 1984 ഏപ്രിൽ, മേയ്, ജൂൺ മാസങ്ങളിൽ അതാത് റെയിഞ്ചിനു നേരെ കൊടുത്തിരിക്കുന്ന തീയതികളിൽ പകൽ മൂന്നു മണിക്ക് തേക്കടി വൈൽഡ് ലൈഫ് പ്രിസർവേഷൻ ആഫീസറോ അദ്ദേഹം ചുമതലപ്പെടുത്തുന്ന മറ്റുദ്യോഗസ്ഥനോ അതാത് റെയിഞ്ചാഫീസുകളിൽവച്ച് സർക്കാർ തടി ഡിപ്പോകളിലെ ലേല വ്യവസ്ഥകളനുസരിച്ച് പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാകുന്നു. ലേലത്തിനു നിശ്ചയിച്ചിരിക്കുന്ന തീയതികൾ പൊതു ഒഴിവു ദിവസമാകാനിടയായാൽ അടുത്ത പ്രവൃത്തി ദിവസങ്ങളിൽ നിശ്ചിതസമയത്ത് ലേലം നടത്തുന്നതാണ്. കൂടുതൽ വിവരങ്ങൾ അതാത് അസിസ്റ്റന്റ് വൈൽഡ് ലൈഫ് പ്രിസർവേഷൻ ഓഫീസുകളിൽ അന്വേഷിച്ചാൽ അറിയാവുന്നതാണ്.

| റെയിഞ്ചിന്റെ പേര് | ലേലത്തീയതി 1984 | | |
|---|---|---|---|
| | ഏപ്രിൽ | മേയ് | ജൂൺ |
| തേക്കടി റെയിഞ്ച് | 26 | 29 | 28 |
| വള്ളക്കടവ് റെയിഞ്ച് | 27 | 30 | 29 |

എൻ. വി. ത്രിവേദിബാബു,
വൈൽഡ് ലൈഫ് പ്രിസർവേഷൻ ഓഫീസർ.
തേക്കടി.

## TIMBER SALES DIVISION, PERUMBAVOOR

പുനർ ലേലപ്പരസ്യം

ടി2-734/84. 1984 ഫെബ്രുവരി 15.

ഈ ഡിവിഷനിൽപ്പെട്ട കോതമംഗലം ഡിപ്പോയിൽ നിന്നും ശ്രീ. എം. എം. മാത്യു, മണിയാട്ടുകുടിയിൽ, നെല്ലിക്കുഴി പി. ഒ., കോതമംഗലം എന്നയാൾ 16-11-1983ൽ ലേലത്തിൽ പിടിച്ചതും ലേലവ്യവസ്ഥകൾ അനുസരിച്ചു ബാക്കിത്തുക അടച്ചു നീക്കം ചെയ്യപ്പെടാതെ കിടക്കുന്ന താഴെ പറയുന്ന തടികൾ ടിയാന്റെ നഷ്ടോത്തരവാദിത്വത്തിൽ കോതമംഗലം ഡിപ്പോയിൽ വച്ച് 15-3-1984-ൽ രാവിലെ പത്തുമണിക്ക് നിലവിലുള്ള ലേലവ്യവസ്ഥകൾക്ക് വിധേയമായി പെരുമ്പാവൂർ ഡിവിഷനൽ ഫോറസ്റ്റാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന ഉദ്യോഗസ്ഥനോ പരസ്യമായി പുനർലേലം ചെയ്തു വിൽക്കുന്നതാണ്.

പട്ടിക

ലോട്ടുനമ്പർ.—334/83.
ഇനം.—തേക്ക് 3 (ബി).
എണ്ണം.—11.
അളവ്.—2.673 ക്യൂ.മീ.

എം. എം. അബൂബക്കർ,
ഡിവിഷണൽ ഫോറസ്റ്റാഫീസർ.
പെരുമ്പാവൂർ.

## TEAK PLANTATION DIVISION, PARAMBIKULAM

പുനർലേലപ്പരസ്യം

നമ്പർ ടി. എ. 648/83. 1984 ഫെബ്രുവരി 22.

ഈ ഡിവിഷനിലെ 1, 3 എന്നീ റെയിഞ്ചുകളിൽ നിന്നും (1) ശ്രീ. വി. എം. ലക്ഷ്മിപതി, ടിമ്പർ മർച്ചന്റ്, 136-മിൻകാ റോഡ്, പൊള്ളാച്ചി, (2) ശ്രീ. എ. അബ്ദുൾ ജബ്ബാർ, അഴിമുത്തു റാവുത്തറുടെ മകൻ, ടിമ്പർ മർച്ചന്റ്, ചെറുകോട് എന്നിവർ 9, 10-11-1983-ൽ നടത്തിയ ലേലത്തിൽ പിടിച്ചതും, ബാക്കി വിലയും വില്പന നികുതിയും അടച്ച് നീക്കം ചെയ്യാതെ കിടക്കുന്നതും, താഴെ വിവരിക്കുന്നതുമായ ഉൽപ്പന്നങ്ങൾ ടിയാൻമാരുടെ നഷ്ടോത്തരവാദിത്വത്തിൽ നിലവിലുള്ള ലേലനിബന്ധനകൾക്കു വിധേയമായി പറമ്പിക്കുളം ഡിവിഷണൽ ഫോറസ്റ്റ് ഓഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റേതെങ്കിലും ഉദ്യോഗസ്ഥനോ പറമ്പിക്കുളത്തുവച്ച് വീണ്ടും ലേലം ചെയ്തു വിൽക്കുന്നതായിരിക്കും.

| ഇനവിവരം | എണ്ണം/അളവ് |
|---|---|
| തേക്കുകഴകൾ 3-ാംതരം | 1051 |
| തേക്കുകഴകൾ 4-ാംതരം | 2200 |
| തേക്കുതടി | 5.094 ക്യൂ.മീ. |

നിരതദ്രവ്യം.—1000 രൂപ.

ലേലത്തീയതിയും സമയവും:—19-3-1984, രാവിലെ 10 മണി.

പ്രസ്തുത ദിവസം ഒരു പൊതു അവധി ദിവസമായി വന്നാൽ അടുത്ത പ്രവൃത്തി ദിവസം നിശ്ചിത സ്ഥലത്തും സമയത്തും ലേലം നടത്തുന്നതായിരിക്കും. ലേലത്തിൽ പങ്കെടുക്കുവാൻ ആഗ്രഹിക്കുന്നവർ ലേല സാധനങ്ങളും നിബന്ധനകളും ലേലത്തിനു മുൻപായി നേരിൽക്കണ്ട് തൃപ്തിപ്പെടേണ്ടതാണ്. ലേലം സംബന്ധിച്ച കൂടുതൽ വിവരങ്ങൾ ഈ ഓഫീസിൽ നിന്നോ, പറമ്പിക്കുളത്തുള്ള റെയിഞ്ചാഫീസുകളിൽ നിന്നോ ആഫീസ് സമയങ്ങളിൽ അറിയാവുന്നതാണ്.

പി. എൻ. ഉണ്ണികൃഷ്ണൻ,
ഡിവിഷണൽ ഫോറസ്റ്റാഫീസർ.
തൂണക്കടവ്.

## TRICHUR DIVISION

തേക്ക് കഴ-കുപ്പുകാൽ ലേലപ്പരസ്യം

ടി. സി. 1676/84. 1984 ഫെബ്രുവരി 20.

തൃശ്ശൂർ ഡിവിഷനിൽ പട്ടിക്കാട് റെയിഞ്ചിൽ 1977 പുല്ലംകണ്ടം 1964 കുതിരാൻ എന്നീ തേക്ക് തോട്ടങ്ങളിൽ നിന്നും ശേഖരിച്ചിട്ടുള്ളതും ടി തോട്ടങ്ങളിൽ തന്നെയുള്ള താൽക്കാലിക ഡിപ്പോകളിൽ അട്ടിവെച്ചിട്ടുള്ളതുമായ താഴെ പട്ടികയിൽ വിവരിക്കുന്ന തേക്കു കഴകൾ കുപ്പുകാലുകൾ എന്നിവ ടി ഡിപ്പോകളിൽ വെച്ച് തൃശ്ശൂർ ഡിവിഷനൽ ഫോറസ്റ്റ് ഓഫീസറോ, അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റേതെങ്കിലും വനം വകുപ്പുദ്യോഗസ്ഥനോ 20-12-1983-ലെ കേരള ഗവൺമെന്റ് ഗസറ്റ് പാർട്ട് III-ൽ കാലടി ടിമ്പർ സെയിൽസ് ഡിവിഷനൽ ഫോറസ്റ്റ് ആഫീസർ, 30-11-1963-ലെ കെ. എ. 2-2862/83 എന്ന നമ്പറിൽ പരസ്യപ്പെടുത്തിയിട്ടുള്ള ലേല നിബന്ധനകൾക്കും വനംവകുപ്പിൽ അതാത് കാലങ്ങളിൽ നിലവിലിരിക്കുന്ന മറ്റു നിബന്ധനകൾക്കും വിധേയമായി 1984 മാർച്ച് 21, 23 എന്നീ തീയതികളിൽ പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാണ്.

ലേലത്തിൽ പങ്കെടുക്കുവാൻ ആഗ്രഹിക്കുന്നവർ ലേലത്തിനു മുൻപായി കഴകളും മററും പരിശോധിച്ച് തൃപ്തിപ്പെടേണ്ടതാണ്. കെ. എസ്. ഇ. ബോർഡിന്റെയും പോസ്റ്റൽ ഡിപ്പാർട്ടുമെന്റിന്റെയും സെലക്ഷൻ കഴിഞ്ഞിട്ടില്ലാത്തതിനാൽ ലേല സമയത്ത് പട്ടികയിൽ കൊടുത്തിട്ടുള്ള വസ്തുക്കളുടെ എണ്ണത്തിൽ വ്യത്യാസമുണ്ടായിരിക്കുന്നതും ഏതെങ്കിലും വസ്തുക്കളുടെ ലേലം വ്യക്തമെന്ന് തോന്നുന്നപക്ഷം നിർത്തിവെക്കാൻ ലേലം ചെയ്യുന്ന ഉദ്യോഗസ്ഥന് അധികാരമുണ്ടായിരിക്കുന്നതുമാണ്. കൂടുതൽ വിവരങ്ങൾക്ക് ഈ ആഫീസിലോ, പട്ടിക്കാട് റെയിഞ്ചാഫീസിലോ അന്വേഷിക്കുക.

പട്ടിക 1

1977 പുല്ലംകണ്ടം തേക്കുംതോട്ടം

ലേലത്തീയതി.—21—3—1984, 11 മണിക്ക്

| ഇനവിവരം | | എണ്ണം |
|---|---|---|
| തേക്കുകഴകാം | 4—ാംതരം | 11,400 |
| .. | 5—ാംതരം | 7,900 |
| കപ്പുകാലുകാം | | 4,660 |

പട്ടിക 2

1964 കുതിരാൻ തേക്കുതോട്ടം

ലേലത്തീയതി:—23—3—1884, 11 മണിക്ക്

| ഇനവരം | | | എണ്ണം |
|---|---|---|---|
| തേക്കുകഴകാം | 1—ാംതരം | എ | 3 |
| .. | 1—ാംതരം | ബി | 2 |
| .. | 2—ാംതരം | എ | 5 |
| .. | 2—ാംതരം | ബി | 6 |
| .. | 2—ാംതരം | സി | 1 |
| .. | 3—ാംതരം | | 260 |
| .. | 4—ാംതരം | | 8877 |
| .. | 5—ാംതരം | | 4045 |

(ഒപ്പ്)

തൃശ്ശൂർ, ഡിവിഷണൽ ഫോറസ്റ്റാഫീസർ.

---

## TIMBER SALES DIVISION, KOZHIKODE

### AUCTION SALE OF TIMBER Etc.

No. T3. 508/84. 15th February 1984

It is hereby notified for the information of the public that auction sale of timber, Export size Teak, Rosewood, Poles, Firewood, Thondy in Forest Offences and confiscated to Government and other Forest produce according to availability will be held at the undermentioned depots of this Division on the dates noted against each depot subject to the condition published in the Kerala Gazette dated 2-11-1982 at pages 476 to 479.

The auction will be conducted by the Divisional Forest Officer, Timber Sales Division, Kozhikode or any Officer duly authorised on his behalf.

The interesting bidder may ascertain the detail regarding the procedure prescribed for sale from the respective Officers in charge of the depot. In addition to the general sale of timber, export size Teak and Rosewood logs, if available, for disposal in the depot shall also be sold in auction along with the other timber.

The auction sale of softwood timber will be held subject to the following conditions published in the Kerala Gazette dated 1-11-1983 at pages 488 to 490 in addition to the conditions mentioned above.

(1) Sale of softwood will be treated as a separate sale.

(2) The successful bidders should pay on the spot 1/3 bid amount subject to a maximum of Rs. 50,000 (Rupees fifty thousand only) less E.M.D. deposited.

PLACE AND DATES OF SALE

| *Name of Depot* | *April* 1984 | *May* 1984 | *June* 1984 |
|---|---|---|---|
| Aruvacode | 11-4-1984 | 2-5-1984 | 6-6-1984 |
| Nedumgayam | 12-4-1984 | 3-5-1984 | 7-6-1984 |
| Chaliyam | 16-4-1984 | 8-5-1984 | 12-6-1984 |
| Kannoth | 17-4-1984 | 10-5-1984 | 14-6-1984 |
| Bavali | 24-4-1984 | 21-5-1984 | 19-6-1984 |
| Kuppady | 25-4-1984 | 23-5-1984 | 20-6-1984 |
| Nanjangud | 26-4-1984 | 24-5-1984 | 21-6-1984 |
| Mysore | 27-4-1984 | 25-5-1984 | 22-6-1904 |
| Nemmara | 30-4-1984 | 29-5-1984 | 28-6-1984 |

ഈ ഡിവിഷന്റെ കീഴിലുള്ള താഴെ പറയുന്ന ഡിപ്പോകളിൽ അട്ടിവെച്ചിരിക്കുന്ന തടികാം, കയററുമതി ഇനം തേക്ക്, ഈട്ടി തേക്കുകഴകാം, വിറക്, കേസുകളിൽപ്പെട്ടതും സർക്കാരിലേക്ക് കണ്ടുകെട്ടിയതുമായ വനവിഭവങ്ങാം മുതലായവ അതാത് ഡിപ്പോവിന് നേരെ കാണിച്ച തീയതിക്ക് കാലത്ത് 10 മണിമുതൽ കോഴിക്കോട് ടിമ്പർ സെയിൽസ് ഡിവിഷണൽ ഫോറസ്ററ് ഓഫീസറോ, അദ്ദേഹത്തിനുവേണ്ടി അധികാരപ്പെടുത്തുന്ന മററുദ്യോഗസ്ഥനോ പരസ്യമായി ലേലം ചെയ്തു വിൽക്കുന്നതാണ്. ലേലം 2—11—1982—ലെ കേരള ഗസററ് പേജ് 476 മുതൽ 478 വരെ പരസ്യപ്പെടുത്തിയ നിബന്ധനകാംക്ക് വിധേയമായിരിക്കും.

ലേലത്തിൽ പങ്കെടുക്കുവാൻ ആഗ്രഹിക്കുന്നവർ ലേലത്തിൽ വെച്ചിരിക്കുന്ന വനവിഭവങ്ങളെക്കുറിച്ചുള്ള വിവരങ്ങാം ബന്ധപ്പെട്ട ഡിപ്പോ ഓഫീസറിൽനിന്നും അറിഞ്ഞിരിക്കേണ്ടതാണ്. സാധാരണ ലേലത്തോടൊപ്പം കയററുമതി ഇനത്തിൽപ്പെട്ട തേക്ക്, ഈട്ടി മുതലായവ ലഭ്യതയ്ക്കനുസരിച്ച് വിൽക്കുന്നതാണ്.

വെള്ളമരങ്ങളുടെ ലേലം മേൽപറഞ്ഞ നിബന്ധനകാംക്ക് പുറമേ 1—11—1983—ലെ കേരള ഗസററ് പേജ് 488 മുതൽ 490 വരെ പേജുകളിൽ പ്രസിദ്ധപ്പെടുത്തിയ താഴെ പറയുന്ന നിബന്ധനകാം കൂടി ഉാംപ്പെടുത്തിയതായിരിക്കും:—

(1) വെള്ളമരങ്ങളുടെ ലേലം ഒരു പ്രത്യേക ലേലമായി കണക്കാക്കുന്നതാണ്.

(2) ലേലത്തിൽ പങ്കെടുക്കുന്ന ആാം വിളപ്പെടുക്കുന്ന മരത്തിന്റെ മൂന്നിലൊരുഭാഗം വിൽക്കുന്ന വിലയോ 50,000 ക. യോ ഏതാണ് കുറവെങ്കിൽ ആ സംഖ്യ ലേലം കഴിഞ്ഞ ഉടനെ തന്നെ അടയ്ക്കേണ്ടതാണ്.

ലേലത്തീയതിയും ഡിപ്പോയുടെ പേരും

| ഡിപ്പോയുടെ പേര് | ഏപ്രിൽ 1984 | മേയ് 1984 | ജൂൺ 1984 |
|---|---|---|---|
| അരുവക്കോട് | 11—4—1984 | 2—5—1984 | 6—6—1984 |
| നെടുങ്കയം | 12—4—1884 | 3—5—1984 | 7—6—1984 |
| ചാലിയം | 16—4—1884 | 8—5—1984 | 12—6—1985 |
| കണ്ണോത്ത് | 17—4—1884 | 10—5—1884 | 14—6—1984 |
| ബാവലി | 24—4—1984 | 21—5—1984 | 19—6—1884 |
| കുപ്പാടി | 25—4—1984 | 23—5—1984 | 20—6—1884 |
| നഞ്ചൻഗുഡ് | 26—4—1984 | 24—5—1984 | 21—6—1984 |
| മൈസൂർ | 27—4—1984 | 25—5—1984 | 22—6—1984 |
| നെൻമാറ | 30—4—1984 | 29—5—1984 | 28—6—1984 |

Kozhikode.

BABUJI A. GEORGE,
*Divisional Forest Officer.*

Reg. No. KL/TV/(N)/12



# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXIX] Trivandrum, Tuesday, 6th March 1984/16th Phalguna 1905 (Saka) [No. 10

## PART III

# Department of Health Services

തൈക്കാട്ടുശേരി ഗവൺമെന്റ് ആശുപത്രിയിൽ നിന്ന് പരസ്യം ചെയ്യുന്നത്.

No. 64/84. 1984 ഫെബ്രുവരി 16.

ഈ ആശുപത്രി വളപ്പിൽ നിന്ന് മേലാദായം എടുക്കുന്നതിനും ഭക്ഷ്യസാധനങ്ങൾ കൃഷി ചെയ്യുന്നതിനും 1-4-1984 മുതൽ 31-3-1986 വരെ രണ്ടു വർഷത്തേക്കുള്ള അവകാശം 1984 മാർച്ച് 31-ാം തീയതി പകൽ 3 മണിക്ക് ആശുപത്രിയിൽ വച്ച് പരസ്യമായി ലേലം ചെയ്തു കൊടുക്കുന്നതാണ്. ലേലത്തിൽ പങ്കുകൊള്ളണമെന്ന് ആഗ്രഹിക്കുന്നവർ 25 രൂപ നിരതദ്രവ്യം ലേലസമയത്തിനുമുമ്പ് ആഫീസിൽ അടച്ച് പേർ രജിസ്റ്റർ ചെയ്യേണ്ടതാണ്. കൂടുതൽ തുകയ്ക്ക് ലേലം വിളിക്കുന്നവരുടെ പേരിൽ താൽക്കാലികമായി ലേലം സ്ഥിരപ്പെടുത്തുന്നതും ടിയാൻ ലേല സംഖ്യയുടെ മൂന്നിൽ ഒരുഭാഗം അപ്പോൾതന്നെ കെട്ടിവെക്കേണ്ടതും ആണ്. ലേലം വിളി കേൾക്കാത്തവരുടെ നിരതദ്രവ്യം ലേലം കഴിഞ്ഞാലുടൻതന്നെ മടക്കികൊടുക്കുന്നതാണ്. ലേലത്തിന് ജില്ലാ മെഡിക്കലാഫീസറുടെ അംഗീകാരം കിട്ടുന്ന മുറയ്ക്ക് ലേലക്കാരനെ അറിയിക്കുന്നതും അപ്രകാരം അറിയിപ്പു കിട്ടി ഒരാഴ്ചക്കകം ബാക്കി സംഖ്യ മുഴുവനും അടച്ചു തീർക്കേണ്ടതാണ്. അങ്ങിനെ സംഖ്യ മുഴുവൻ അടയ്ക്കാതെ വീഴ്ച വരുത്തുന്നപക്ഷം ലേലം വീണ്ടും നടത്തുന്നതും ലേലത്തിൽ എന്തെങ്കിലും നഷ്ടം സംഭവിക്കുകയാണെങ്കിൽ ആദ്യലേലക്കാരനിൽ നിന്നും ഈടാക്കുന്നതും ലാഭമുണ്ടായാൽ അയാൾക്ക് അവകാശമില്ലാത്തതുമാകുന്നു.

മെഡിക്കലാഫീസർ നിർദ്ദേശിക്കുന്ന വിധത്തിൽ മൂന്നു രൂപ മുദ്രപ്പത്രത്തിൽ ഒരു ഉടമ്പടി എഴുതി വെക്കേണ്ടതുമാണ്. ഉടമ്പടി എഴുതിവെക്കുന്നതിനു മുമ്പായി ലേലക്കാരന് ആദായം എടുക്കുന്നതിന് അവകാശമുണ്ടായിരിക്കുന്നതല്ല. കൂടുതൽ വിവരങ്ങൾ ആഫീസിൽ നിന്ന് അറിയാവുന്നതാണ്.

ഗവൺമെന്റ് ആശുപത്രി,
തൈക്കാട്ടുശേരി.

(ഒപ്പ്)
സിവിൽ സർജൻ.

ക്വട്ടേഷൻ നോട്ടീസ്

നമ്പർ ബി-1/കാന്റീൻ/83. 1983 ഡിസംബർ 3.

കോഴിക്കോട് ഗവൺമെന്റ് ജനറൽ ആശുപത്രി (ബീച്ച്) സൂപ്രണ്ട് പരസ്യപ്പെടുത്തുന്നത്.

കോഴിക്കോട് ഗവൺമെന്റ് ജനറൽ ആശുപത്രിയോടനുബന്ധിച്ച് നടത്തിപ്പോരുന്ന കാന്റീൻ 1984 ഏപ്രിൽ 1-ാം തീയതി മുതൽ 1985 മാർച്ച് 31-ാം തീയതി കൂടിയുള്ള ഒരു വർഷക്കാലത്തേക്ക് ഏറ്റെടുത്ത് സൂപ്രണ്ടിന്റെ അധികാര നിർദ്ദേശങ്ങൾക്ക് വിധേയമായി നടത്തിക്കൊണ്ടു പോകാനുള്ള അവകാശം സിദ്ധിക്കേണ്ടതിലേക്ക് സീൽവെച്ച ക്വട്ടേഷനുകൾ ക്ഷണിച്ചുകൊള്ളുന്നു. ക്വട്ടേഷനുകൾ 1984 മാർച്ച് മാസം 8-ാം തീയതി 3 മണിയോടെ സൂപ്രണ്ട് അവർകളുടെ ആഫീസിൽ ലഭിച്ചിരിക്കേണ്ടതും പ്രസ്തുത തീയതിക്കും നിർദ്ദിഷ്ട സമയത്തിനും ശേഷം ലഭിക്കുന്ന ക്വട്ടേഷനുകൾ യാതൊരു കാരണവശാലും സ്വീകരിക്കാനിടയില്ലാത്തതും ആകുന്നു. ടെണ്ടറുകൾക്കൊപ്പം രേഖപ്പെടുത്തപ്പെടുന്നതുകയുടെ ഒരു ശതമാനമോ, മുപ്പതു രൂപയിൽ കുറയാത്തതോ ആയ സംഖ്യയ്ക്ക് സൂപ്രണ്ടിന്റെ പേരിൽ ഏതെങ്കിലും സർക്കാർ ഖജനാവിലടച്ച തുകയ്ക്കുള്ള രസീതിയോ, അംഗീകൃത ബാങ്കിൽ നിന്നും വാങ്ങിയ ഡ്രാഫ്റ്റോ ഉണ്ടായിരിക്കേണ്ടതാണ്. അങ്ങനെയല്ലാത്തവ ആദ്യ പരിഗണനയിൽ തന്നെ തള്ളപ്പെട്ടുപോകുന്നതാണ്.

1. കാന്റീനിൽ കാപ്പി, ചായ, ലഘുഭക്ഷണ പദാർത്ഥങ്ങൾ (പലഹാരങ്ങൾ) എന്നിവ കൃത്യമായ അളവിലും വൃത്തിയായും പാകം ചെയ്യേണ്ടതും ആശുപത്രി ജീവനക്കാർക്ക് നിശ്ചിത നിരക്കിൽ നൽകേണ്ടതുമാണ്. കാന്റീനിൽ വിൽക്കുന്ന സാധനങ്ങളുടെ വില നോട്ടീസ് ബോർഡിൽ എപ്പോഴും പ്രദർശിപ്പിക്കേണ്ടതാണ്. കാന്റീനിൽ വരുന്ന ആർക്കും എളുപ്പം വായിച്ചു മനസ്സിലാക്കത്തക്കവണ്ണം ആയത് മലയാളത്തിൽ എഴുതിയിരിക്കണം.

2. കാന്റീനിൽ കെട്ടിടത്തിന്റെ വാടക, വൈദ്യുതി വെള്ളം എന്നിവയുടെ ചാർജ് ഇവകൾ കാന്റീൻ നടത്തിപ്പവകാശം സിദ്ധിക്കുന്ന കരാറുകാരൻ മാസംതോറും

ഒന്നാമത്തെ പ്രവൃത്തി ദിവസം യാതൊരു വീഴ്ചയും വരുത്താതെ കൊടുത്ത് രശീതി വാങ്ങേണ്ടതാണ്.

3. ഏറ്റവും കൂടിയ നടത്തിപ്പവകാശ തുക രേഖപ്പെടുത്തിയ ശരിയായ ടെൻഡർ ദാതാവിന്റെ പേരിൽ കരാർ സ്ഥിരപ്പെടുത്തുന്നതും, ആ വിധം സ്ഥിരപ്പെടുത്തൽ വഴി കാന്റീൻ നടത്തിപ്പധികാരം സിദ്ധിച്ച കരാറുകാരൻ ലേല സംഖ്യ മുഴുവനായി ആഫീസിൽ നേരിട്ട് അടച്ച് മുഴുവൻ തുക കൈപ്പറ്റിയതിനുള്ള രശീതി വാങ്ങേണ്ടതുമാണ്.

4. കരാറ് സ്ഥിരപ്പെടുത്തിയതായി ഈ ആഫീസിൽ നിന്നും അറിയിപ്പ് രേഖാമൂലം കിട്ടിയാൽ അന്നു തൊട്ട് ഏഴ് ദിവസത്തിനകം കരാറുകാരൻ മൂന്നു രൂപക്കുള്ള മുദ്രക്കടലാസിൽ ഒരു കരാർ പത്രം എഴുതി ഒപ്പിട്ട് സാക്ഷ്യപ്പെടുത്തി ഈ ആഫീസിൽ ഏൽപ്പിക്കേണ്ടതാണ്. അതോടൊപ്പം തന്നെ ഒരു കൊല്ലക്കാലത്തേക്ക് അംഗീകരിക്കപ്പെട്ട ലേല സംഖ്യ പണമായി അടയ്ക്കേണ്ടതാണ്.

5. കാന്റീൻ നടത്തിപ്പിനുള്ള പാത്രങ്ങൾ മറ്റുപകരണങ്ങൾ എന്നിവയെല്ലാം കരാറുകാരൻ തന്നെ ഏർപ്പെടുത്തേണ്ടതും കരാറിന്റെ കാലാവധി കഴിഞ്ഞാൽ സ്വന്തം ചിലവിൽ തിരികെ കൊണ്ടുപോകേണ്ടതുമാണ്. കാന്റീൻ നടത്തിപ്പിന് സൗകര്യം ആവശ്യമാണെന്ന് കണ്ടാൽ അതിനുള്ള ഷെഡോ, മറ്റോ കരാറുകാരൻ സൂപ്രണ്ടിന്റെ സമ്മത പ്രകാരവും നിർദ്ദേശപ്രകാരവും എപ്പോഴും പൊളിച്ചുമാറ്റാമെന്ന നിബന്ധനയ്ക്കനുസരണം നിർമ്മിക്കാവുന്നതാണ്.

6. ലേല സംഖ്യയുടെ 5% കരുതൽ ധനമായി ലേലം കൊണ്ട ആൾ കരാർ പത്രത്തോടൊപ്പം സൂപ്രണ്ടിന്റെ പേരിൽ കെട്ടിവെച്ചിരിക്കണം.

7. ടെൻഡർ പരമമായി നിജപ്പെടുത്തുന്നതും സ്ഥിരപ്പെടുത്തുന്നതും കോഴിക്കോട് ജില്ലാ മെഡിക്കൽ ആഫീസറുടെ അധികാര പരിധിയിൽ നിക്ഷിപ്തമായിട്ടുള്ളതുമാകുന്നു.

8. കാന്റീനിൽ ഉണ്ടായിരിക്കേണ്ടതായ പലഹാരങ്ങളുടെ ഗുണം, അളവ്, പരമാവധി വില എന്നിവ സംബന്ധിച്ച് വിവരണം ഗവ: ആശുപത്രി നോട്ടീസ് ബോർഡിൽ വിശദമായി പതിച്ചിട്ടുള്ളതും, പരസ്യപ്പെടുത്തിയിട്ടുള്ളതും തൽപ്പര കക്ഷികൾക്ക് പരിശോധിക്കാവുന്നതുമാണ്. അതിന്റെ അടിസ്ഥാനത്തിൽ മാത്രമേ വിൽപ്പന വിഭവങ്ങളുടെ വില നിജപ്പെടുത്താൻ പാടുള്ളൂ.

9. യാതൊരു വിധ കാരണവും പറയാതെ ടെണ്ടർ നിർത്തിവെയ്ക്കാനും റദ്ദ് ചെയ്യുവാനും സൂപ്രണ്ടിന് അധികാരമുണ്ടായിരിക്കുന്നതാണ്.

സീൽവെച്ച ക്വട്ടേഷൻ 1984 മാർച്ച് മാസം 8-ാം തിയതി സൂപ്രണ്ടിന്റെ മുറിയിൽ വെച്ച് തുറക്കുന്നതാകുന്നു. ക്വട്ടേഷൻ നൽകിയവർക്കോ അവർ അധികാരപ്പെടുത്തുന്നവർക്കോ തൽസമയം ഹാജരായി നടപടി വീക്ഷിക്കാവുന്നതാണ്. ക്വട്ടേഷൻ തരുന്നവർക്ക് അവരവരുടെ സ്വന്തം കടലാസിൽ എഴുതിത്തരാവുന്നതാണ്.

ഗവൺമെന്റ് ജനറൽ ആശുപത്രി,
കോഴിക്കോട്.

(ഒപ്പ്)
സൂപ്രണ്ട്.

---

## ടെൻഡർ നോട്ടീസ്

നമ്പർ എ1. 35/84. 1984 ഫെബ്രുവരി 17.

1984 ഏപ്രിൽ മാസം 1-ാം തിയതി മുതൽ 1985 മാർച്ച് മാസം 31-ാം തിയതിവരെയുള്ള കാലയളവിൽ കോഴിക്കോട് മലപ്പറമ്പിലുള്ള ജില്ലാ മെഡിക്കൽ സ്റ്റോറിലേക്ക് ആവശ്യമായ താഴെ പറയുന്ന പ്രവർത്തികൾക്ക് മുദ്രവെച്ച ടെൻഡറുകൾ ക്ഷണിച്ചുകൊള്ളുന്നു.

### പ്രവർത്തികൾ

1. (എ) മേൽ പറഞ്ഞ കാലയളവിൽ മെഡിക്കൽ സ്റ്റോറിലേക്ക് വരുന്നതോ അവിടെ നിന്ന് അയക്കുന്നതോ ആയ മരുന്നുപെട്ടികൾ, ആശുപത്രി ഉപകരണങ്ങൾ മുതലായവ കോഴിക്കോട് കോർപ്പറേഷൻ അതിർത്തിയിൽ ഉള്ള ലോറിപാർസൽ ആഫീസുകൾ/റെയിൽവേ ആഫീസുകൾ എന്നിവിടങ്ങളിൽ നിന്ന് ലോറിയിൽ കയറ്റുക, ലോറിയിൽ നിന്നും ഇറക്കി പാർസൽ ആഫീസിൽ/സ്റ്റോറിൽ വെക്കുക.

(ബി) സ്റ്റോർ പരിസരത്തു നിന്ന്/പാർസൽ ആഫീസുകളിൽ നിന്ന് പെട്ടികൾ, ഉപകരണങ്ങൾ മുതലായവ കയറ്റി പാർസൽ ആഫീസുകളിൽ/മെഡിക്കൽ സ്റ്റോറിൽ കൊണ്ടുപോയി ഇറക്കി അട്ടി വെയ്ക്കുക.

(സി) പൊളിഞ്ഞുവരുന്ന പാർസലുകൾ ആവശ്യമായി വന്നാൽ ഓപ്പൺ ഡെലിവറി എടുക്കുക.

2. നിരക്കുകൾ ഒരു ക്വിന്റലിന് കാണിക്കേണ്ടതും ക്വിന്റലിൽ കുറഞ്ഞതിന് ചുരുങ്ങിയ നിരക്കും കാണിക്കേണ്ടതാണ്. സുമാർ 1500 ക്വിന്റൽ മരുന്നുകളും ഉപകരണങ്ങളും കയറ്റിറക്കു നടത്തേണ്ടുന്നതാണ്.

(എ) ടെൻഡർ ഫോമിന്റെ വില 10 രൂപയും (സെയിൽസ് ടാക്സ് പുറമേ) ഡ്യൂപ്ലിക്കേറ്റ് ടെൻഡർ ഫോമിന്റെ വില 2 രൂപയുമാണ്. ടെൻഡർ ഫോം സ്റ്റോർ സൂപ്രണ്ട്, കോഴിക്കോട് ജില്ലാ മെഡിക്കൽ ഓഫീസറിൽ നിന്ന് നേരിട്ടോ തപാൽ മാർഗ്ഗമോ ലഭിക്കുന്നതാണ്. ടെൻഡറിന്റെ ഈരണ്ടു കോപ്പികൾ 15-3-1984-ന് 3 മണിക്കോ, അതിനു മുമ്പോ ജില്ലാ മെഡിക്കൽ സ്റ്റോർ സൂപ്രണ്ടിന് കിട്ടിയിരിക്കണം. ടെൻഡറിനോടൊപ്പം 250 ക. (ഇരുന്നൂറ്റി അൻപത് രൂപ) യുടെ ചെല്ലാനോ, ബാങ്ക് ഡ്രാഫ്റ്റോ നിരതദ്രവ്യമായി അടച്ചതിന്റെ അസൽ രസീത് അടക്കം ചെയ്തിരിക്കണം. 3 മണിക്കുശേഷം ലഭിക്കുന്ന ടെൻഡറുകൾ സ്വീകരിക്കുന്നതല്ല. ടെൻഡർ നൽകുന്ന ആളിന്റെയോ/അംഗീകൃത ഏജന്റിന്റെയോ സാന്നിദ്ധ്യത്തിൽ അന്ന് 4 മണിക്ക് ടെൻഡറുകൾ പൊളിക്കുന്നതാണ്. ഏറ്റവും കുറഞ്ഞ നിരക്കിൽ ജോലികൾ ഏറ്റെടുത്ത് നടത്താൻ തയ്യാറായ ആളിന്റെ ക്വട്ടേഷൻ ആരോഗ്യ വകുപ്പ് ഡയറക്ടറുടെ ഉത്തരവിന് വിധേയമായി സ്വീകരിക്കുന്നതും അല്ലാത്തവരുടെ നിരതദ്രവ്യം ആരോഗ്യ വകുപ്പു ഡയറക്ടറുടെ ഉത്തരവ് കിട്ടിയതിനുശേഷം മടക്കിക്കൊടുക്കുന്നതുമാണ്.

3. ടെൻഡർ സ്വീകരിച്ച് ഉത്തരവുകിട്ടി 15 ദിവസത്തിനകം ടെൻഡർ ഏറ്റെടുക്കുന്നയാൾ കരാറുതുകയുടെ 5% (ആയിരത്തി ഇരുന്നൂറ്റി അൻപത് രൂപയോ, ഏതാണ് കുറവ് അതെങ്കിൽ) ക്യാഷ് സെക്യൂരിറ്റി വെയ്ക്കേണ്ടതും 3 രൂപയുടെ മുദ്രപ്പത്രത്തിൽ കരാർ നൽകേണ്ടതുമാകുന്നു. അല്ലാത്തപക്ഷം അങ്ങനെയുള്ള ആളിന്റെ നിരതദ്രവ്യം സർക്കാരിലേക്ക് കണ്ടുകെട്ടുന്നതാണ്.

4. ടെൻഡറിന്റെ കാലാവധി സാധാരണ ഗതിയിൽ 1-4-1984 മുതൽ ഒരു വർഷമോ അല്ലെങ്കിൽ ഉത്തരവ് കൈപ്പറ്റിയ തിയതി മുതൽ 31-3-1985 വരെയാണ്. പ്രത്യേക സാഹചര്യത്തിൽ പുതിയ ടെൻഡർ നിലവിൽ വരുന്നതുവരെ പഴയതുതന്നെ തുടരേണ്ടതാണ്.

5. ടെൻഡർ സമർപ്പിക്കുന്ന ആൾ കവറിന് മീതെ "മെഡിക്കൽ സ്റ്റോറിലേക്ക് സാധനങ്ങൾ എത്തിക്കുന്നതിനുള്ള ടെൻഡർ" എന്ന് കാണിച്ചിരിക്കേണ്ടതാണ്.

6. താഴെ പറയുന്ന കാര്യങ്ങൾക്ക് ടെൻഡറുകാരൻ പൂർണ്ണ ഉത്തരവാദി ആയിരിക്കുന്നതാണ്.

(1) അതാത് സമയത്ത് ലോറി രസീതോ റെയിൽവേ രസീതോ ആഫീസിൽ നിന്നും കൈപ്പറ്റുക.

(2) കേടുപാടുകൾ കൂടാതെയും മഴ നനയാതെയും മരുന്നുകളും മറ്റു സ്റ്റോറിൽ എത്തിക്കുക.

(3) സർക്കാരിന് ഏതെങ്കിലും തരത്തിൽ നഷ്ടം വരത്തക്ക വിധത്തിൽ പെരുമാറാതുണ്ടാകുക.

(4) സ്റ്റോർ സൂപ്രണ്ടിന്റെ നിർദ്ദേശാനുസരണം മരുന്നുകളും മറ്റും സ്റ്റോറിൽ ഇറക്കി വയ്ക്കുക.

(5) ചെയ്യുന്ന ജോലികൾക്ക് രസീത് വാങ്ങി സൂക്ഷിക്കുക.

(6) അവധി ദിവസങ്ങളിലും ആഫീസ് സമയം കഴിഞ്ഞും മറ്റും മാറ്റി മാറ്റി എടുക്കുന്ന മരുന്നുകളും മറ്റും കേടുകൂടാതെ സൂക്ഷിക്കുക.

(7) ഓപ്പൺ ഡെലിവറി എടുക്കാൻ പാർസൽ വഴിയായി വരുന്ന സാധനങ്ങൾക്കുണ്ടാകുന്ന കേടുപാടുകൾ കൃത്യമായി ആഫീസിൽ അറിയിക്കുക.

(8) രസീതിൻപടി ചാർജ്ജുകൾ അയയ്ക്കുകയും ആയത് ഓഫീസിൽ നിന്നും കൈപ്പററുകയും ചെയ്യുക.

7. ഉത്തരവാദിത്വത്തോടുകൂടി ജോലി നടത്തുന്നതിൽ വീഴ്ച വരുത്തിയാൽ ആയത് സ്റ്റോർ സൂപ്രണ്ട് മററു പ്രകാരത്തിൽ നടത്തിക്കുന്നതും നഷ്ടങ്ങൾക്ക് കരാറുകാരൻ ഉത്തരവാദിയായിരിക്കുന്നതുമാണ്.

8. നഷ്ടം കണക്കാക്കുന്നതിൽ സ്റ്റോർ സൂപ്രണ്ടിന്റെ തീരുമാനം അന്തിമവും നിയമസാധുതയുള്ളതുമാകുന്നു. ആയത് അനുസരിക്കാൻ കരാറുകാരൻ ബാദ്ധ്യസ്ഥനാണ്.

9. വിശദ വിവരങ്ങൾ സ്റ്റോർ ആഫീസിൽ നിന്നും പ്രവർത്തി സമയങ്ങളിൽ നേരിട്ട് അറിയാവുന്നതാണ്.

ജില്ലാ മെഡിക്കൽ സ്റ്റോർ, (ഒപ്പ്)
കോഴിക്കോട്. ജില്ലാ മെഡിക്കൽ ആഫീസർ.

---

## ദർഘാസ് പരസ്യം

നമ്പർ എ1-27812/83. 1984 ഫെബ്രുവരി 9.

താഴെ വിവരിക്കുന്ന സ്ഥാപനങ്ങളിലെ അഴുക്കു തുണികൾ അലക്കുന്നതിനും (1-4-1984 മുതൽ 31-3-1985 വരെയുള്ള കാലത്തേക്കു വേണ്ടി) ഉള്ള ദർഘാസുകൾ 27-3-1984-ന് വൈകുന്നേരം 3 മണി വരെ അതാത് സ്ഥാപനങ്ങളിലെ മേലധികാരികൾ സ്വീകരിക്കുന്നതാണ്.

ഓരോ ദർഘാസും കോൺട്രാക്ടിന്റെ ആകെ സംഖ്യയുടെ ഒരു ശതമാനമോ 30 (മുപ്പത്) രൂപയോ ഏതാണ് വലുത് എങ്കിൽ ആ സംഖ്യ നിരതദ്രവ്യമായി ഖജനാവിൽ അടച്ച് രശീതിയോടുകൂടി അയയ്ക്കേണ്ടതാണ്. ഇതുകൂടാതെ ഓരോ ദർഘാസുകാരനും അവരവരുടെ ദർഘാസിന്റെകൂടെ 3 (മൂന്ന്) രൂപ വിലയുള്ള മുദ്രക്കടലാസിൽ കച്ചീട്ടെഴുതി അടക്കം ചെയ്യേണ്ടതാണ്. കച്ചീട്ട് ശരിയായി പൂരിപ്പിച്ച് ദർഘാസുകാരനും അതാത് സ്ഥാപനത്തിന്റെ മേലധികാരിയും സാക്ഷികളും സഹിതം ഒപ്പിട്ടിരിക്കുകയും ചെയ്യേണ്ടതാകുന്നു. ദർഘാസ് സ്വീകരിക്കാത്തവരുടെ നിരതദ്രവ്യം ദർഘാസ് തീരുമാനം എടുക്കുന്ന ഉടനെ മടക്കി കൊടുക്കുന്നതാണ്. വിജയിക്കുന്ന ദർഘാസുകാരൻ കോൺട്രാക്ടിന്റെ ആകെ തുകയുടെ 5 (അഞ്ച്) ശതമാനം കെട്ടിവെച്ച് 3 (മൂന്ന്) രൂപയുടെ മുദ്രക്കടലാസിൽ കച്ചീട്ട് എഴുതികൊടുക്കേണ്ടതാണ്. ദർഘാസിൽ കാണിക്കുന്ന സംഖ്യ ഓരോ സാധനവും എടുത്തുകൊണ്ടുപോകുന്നതിനും തിരിച്ചുകൊണ്ടുവരുന്നതിനും ഉള്ള കൂലി അടക്കമുള്ളതായിരിക്കണം. മേൽപ്പറഞ്ഞ വ്യവസ്ഥകൾക്കനുസൃതമല്ലാത്ത ദർഘാസുകൾ സ്വീകരിക്കുന്നതല്ല.

കൂടുതൽ വിവരങ്ങൾ അതാത് സ്ഥാപനത്തിലെ മേലധികാരികളിൽ നിന്ന് ലഭിക്കുന്നതാണ്.

### അഴുക്കുതുണികൾ അലക്കി കിട്ടേണ്ട സ്ഥാപനങ്ങൾ

ജില്ലാ മെഡിക്കലാഫീസറുടെ നിയന്ത്രണത്തിലുള്ള എല്ലാ ഗവൺമെന്റ് ആശുപത്രികളും, ഡിസ്പെൻസറികളും, പ്രാഥമികാരോഗ്യ കേന്ദ്രങ്ങളും.

(ഒപ്പ്)
ജില്ലാ മെഡിക്കലാഫീസ്, ജില്ലാ മെഡിക്കലാഫീസർ
കണ്ണൂർ. (ഹെൽത്ത്)

---

## പുനർ ദർഘാസ് പരസ്യം

എ1. 25611/83. 1984 ഫെബ്രുവരി 9.

കണ്ണൂർ ജില്ലയിലെ താഴെ പറയുന്ന സ്ഥാപനങ്ങളിലേക്ക് ആവശ്യമായ ഭക്ഷണസാധനങ്ങളും അതിനോടനുബന്ധിച്ച ഭക്ഷ്യേതര സാധനങ്ങളും 1-4-1984 മുതൽക്കോ അതിനുശേഷം നിശ്ചയിക്കുന്ന മറെറാരു തിയതി മുതൽക്കോ തുടങ്ങി 31-3-1985 വരെയുള്ള കാലത്തേക്ക് നൽകുന്നതിനുള്ള സീൽ ചെയ്ത ടെൻഡറുകൾ (ഒറിജിനലും ഡ്യൂപ്ളിക്കേററും കോപ്പികൾ) ക്ഷണിച്ചുകൊള്ളുന്നു.

1. ടെൻഡറുകൾ അതാത് സ്ഥാപനത്തിന്റെ തലവൻമാർക്ക് 1984 മാർച്ച് മാസം 26-ാം തിയതി തിങ്കളാഴ്ച പകൽ 3 മണിക്ക് മുൻപായി കിട്ടത്തക്കവണ്ണം അയച്ചിരിക്കണം.

2. ടെൻഡർ ഫാറങ്ങൾ അതിനോടനുബന്ധിച്ച സാധനങ്ങളുടെ വിവരങ്ങൾ അടങ്ങിയ പട്ടിക, ടെൻഡർ വ്യവസ്ഥകൾ മുതലായവ അതാത് സ്ഥാപനങ്ങളിൽ നിന്നും 25-2-1984 മുതൽ 24-3-1984 ശനിയാഴ്ച പകൽ മൂന്നു മണിവരെ ആഫീസ് സമയത്ത് ലഭിക്കുന്നതാണ്. 24-3-1984 പകൽ 3 മണിക്കുശേഷം യാതൊരു കാരണവശാലും ടെൻഡർ ഫാറങ്ങൾ ലഭിക്കുന്നതല്ല.

3. ടെൻഡർ ഫാറങ്ങളുടെ വില ഓരോ സ്ഥാപനത്തിനും വ്യത്യസ്തമായിരിക്കുന്നതിനാൽ അതാത് സ്ഥാപനങ്ങളിൽ നിന്നും ഫാറങ്ങളുടെ വില അന്വേഷിച്ചറിയേണ്ടതും വില കേരള സർക്കാർ ഖജനാവിൽ '080 മെഡിക്കൽ (എ) അലോപ്പതി (എഫ്) അദർ റസീപ്റ്റ്സ് (6) അദർ ഐറ്റംസ്' എന്ന ശീർഷകത്തിൽ ഒടുക്കിയതിനുള്ള ചെല്ലാൻ രസീതും വിൽപ്പന നികുതി '040 സെയിൽസ് ടാക്സ് (ബി) റസീപ്റ്റ്സ് അണ്ടർ സെയിൽസ് ടാക്സ് ആക്റ്റ് (1) ടാക്സ് കളക്ഷൻ' എന്ന ശീർഷകത്തിൽ ഒടുക്കിയിട്ടുള്ള മറെറാരു ചെല്ലാൻ രസീതും അതാത് സ്ഥാപനത്തിൽ ഹാജരാക്കേണ്ടതുമാണ്.

4. ടെൻഡർ ഫാറം ആവശ്യമുള്ളവർ അതാതു തഹശിൽദാരിൽ നിന്നും 1-10-1983-നോ അതിനു ശേഷമോ കിട്ടിയ കടബാദ്ധ്യത സർട്ടിഫിക്കററ് സഹിതമുള്ള സോൾവൻസി സർട്ടിഫിക്കററിന്റെ അസ്സൽ കോപ്പിയോ അല്ലെങ്കിൽ ഒരു ഗസററഡ് ആഫീസർ സാക്ഷ്യപ്പെടുത്തിയ ശരിപ്പകർപ്പോ കടബാദ്ധ്യതാ സർട്ടിഫിക്കററ് ഉൾപ്പെടാത്തപക്ഷം 1-10-1983-നോ അതിനുശേഷമോ സബ് രജിസ്ട്രാർ ആഫീസിൽനിന്നും നൽകിയിട്ടുള്ള കടബാദ്ധ്യതാ സർട്ടിഫിക്കററിന്റെ അസ്സൽ കോപ്പിയോ ഗസററഡ് ഓഫീസർ സാക്ഷ്യപ്പെടുത്തിയ ശരിപ്പകർപ്പോ ഹാജരാക്കേണ്ടതാണ്.

5. മതിയായ നിരതദ്രവ്യം (സപ്ലൈ ചെയ്യാനുദ്ദേശിക്കുന്ന സാധനങ്ങളുടെ ആകെ വിലയുടെ 1 ശതമാനത്തിൽ കുറയാത്ത തുക) (കുറഞ്ഞത് 30 ക.) അടച്ച രസീതും സ്റ്റോർസ് പർച്ചേസ് റൂളിൽ അനുശാസിക്കുന്നവിധം മൂന്നു രൂപ മുദ്രപ്പത്രത്തിൽ നിശ്ചിത ഫോറത്തിലുള്ള കരാറും ഫുഡ് അഡൽട്ടറേഷൻ ആക്റ്റിൽ അനുശാസിക്കുന്ന പ്രകാരം സ്ഥാപനം സ്ഥിതി ചെയ്യുന്ന തദ്ദേശ സ്വയംഭരണ

സ്ഥാപനത്തിൽ നിന്നും ലഭിക്കുന്ന പി. എഫ്. എ. ലൈസൻസും ടെൻഡർ വ്യവസ്ഥകളും എന്നിവയും കൂടി ഹാജരാക്കേണ്ടതാണ്.

6. ആഹാര സാധനങ്ങൾക്കും മറ്റു ഭക്ഷ്യേതര സാധനങ്ങൾക്കും ഉള്ള ദർഘാസുകൾ പ്രത്യേകം പ്രത്യേകം സമർപ്പിക്കേണ്ടതാണ്.

7. ഓരോ ടെൻഡറും പ്രത്യേകം പ്രത്യേകം സീൽ ചെയ്ത കവറിന്റെ പുറത്ത് "ടെൻഡർ ഫോർ സപ്ലൈ ഓഫ് ഡയററി ആർട്ടിക്കിൾസ് ഫോർ 1984-85" എന്നോ, "ടെൻഡർ ഫോർ സപ്ലൈ ഓഫ് നോൺ ഡയററി ആർട്ടിക്കിൾസ് ഫോർ 1984-85" എന്നോ, ഏതാണോ ബാധകമെന്നു വച്ചാൽ ആയത് എഴുതിയിട്ടുണ്ടായിരിക്കണം.

കൂടുതൽ വിവരങ്ങൾ ബന്ധപ്പെട്ട ആശുപത്രി അധികൃതരിൽ നിന്ന് അറിയാവുന്നതാണ്.

ആശുപത്രികളുടെ പട്ടിക

ജില്ലാ ആശുപത്രി, കണ്ണൂർ

സാനട്ടോറിയം ഫോർ ചെസ്റ്റ് ഡിസീസസ്, പരിയാരം.

ഗവൺമെന്റ് താലൂക്ക് ഹെഡ്ക്വാർട്ടേഴ്സ് ആശുപത്രി, കാസറഗോഡ്, കാഞ്ഞങ്ങാട്, തളിപ്പറമ്പ്, തലശ്ശേരി.

ഗവൺമെന്റ് ആശുപത്രി, മഞ്ചേശ്വരം, പയ്യന്നൂർ, മാട്ടൂൽ, വളപട്ടണം, മട്ടന്നൂർ, കൂത്തുപറമ്പ്, പനത്തടി, കരിവെള്ളൂർ, പേരാവൂർ, തൃക്കരിപ്പൂർ.

ഗവൺമെന്റ് ഡിസ്പെൻസറി, ബയാർ, മംഗൽപാടി, നടുവിൽ, ഉദുമ, ചെറുകുന്ന്, ഇരിക്കൂർ, പറശ്ശിനിക്കടവ്, കേളകം, അങ്ങാടിക്കടവ്

ഗവൺമെന്റ് റൂറൽ ഡിസ്പെൻസറി, വെള്ളരിക്കുണ്ട്, കുടിയാൻമല, കണിച്ചാർ, ചിററാരിക്കൽ

പ്രൈമറി ഹെൽത്ത് സെന്റർ, കുമ്പള, കുളിയാർ, പെരിയ, നീലേശ്വരം, പഴയങ്ങാടി, പാപ്പിനിശ്ശേരി, മയ്യിൽ, അഴീക്കോട്, ഇരിവേരി, പിണറായി, പാനൂർ, ഇരിട്ടി.

ജില്ലാ മെഡിക്കൽ ആഫീസ്,
കണ്ണൂർ.

മുഹമ്മദ് ആലി ഷംനാട്,
ജില്ലാ മെഡിക്കൽ
ആഫീസർ (ഹെൽത്ത്).

© Government of Kerala
1984

Reg. No. KL/TV/(N)/12



# KERALA GAZETTE

**PUBLISHED BY AUTHORITY**

Vol. XXIX] Trivandrum Tuesday, 6th March 1984/16th Phalguna 1905 (Saka) [No. 10

## PART III

# Department of Municipal Administration

വിജ്ഞാപനം

M. 1905/83. 1984 ജനുവരി 18.

1962-ലെ കേരള മുനിസിപ്പാലിറ്റീസ് (സ്ഥാവര വസ്തുക്കൾ കൈവശം വയ്ക്കലും, കൈമാറ്റം ചെയ്യലും) 8-ാം ചട്ടമനുസരിച്ച് പ്രസിദ്ധപ്പെടുത്തുന്ന നോട്ടീസ്

മാവേലിക്കര നഗരസഭ ടൗൺ V-ാം വാർഡിൽ മിച്ചൽ ജംഗ്ഷന് വടക്കുവശം (പ്രൈവറ്റ് ബസ് സ്റ്റാൻറിലേയ്ക്ക് പോകുന്ന റോഡിനു പടിഞ്ഞാറുവശം) സ്ഥിതി ചെയ്യുന്ന മുനിസിപ്പൽ ഷോപ്പിംഗ് സെൻററിന്റെ രണ്ടാം നില പ്രതിമാസ ലീസിനും, ഓരോ അഞ്ചു വർഷം കൂടുംതോറും പ്രതിമാസ ലീസ് തുക പുതുക്കി നിശ്ചയിക്കുമെന്ന വ്യവസ്ഥയ്ക്കും, മുനിസിപ്പൽ അഡ്മിനിസ്ട്രേഷൻ ഡയറക്ടറുടെ അംഗീകാരത്തിനും വിധേയമായി ഉടമ്പടിയിൽ രേഖപ്പെടുത്തുന്ന തീയതി മുതൽ അഞ്ചു വർഷക്കാലത്തേക്ക്, ലീസിന് നൽകുന്നതിന് 22-6-1983-ലെ V-ാം നമ്പർ കൗൺസിൽ തീരുമാന പ്രകാരം മാവേലിക്കര നഗരസഭ തീരുമാനിച്ചിരിക്കുന്നതായി ഇതിനാൽ വിജ്ഞാപനം ചെയ്തിരിക്കുന്നു.

| ക്രമ നമ്പർ | മുറിയുടെ വിവരണം | ലീസിനു നൽകപ്പെടുന്നയാളിന്റെ പേരും മേൽവിലാസവും | പ്രതിമാസ ലീസ് |
|---|---|---|---|
| Room No. 10 | 1550 Sq. feet | മാനേജർ കാതലിക്സ് സിറിയൻ ബാങ്ക്, മാവേലിക്കര | ക. 1550 |

മുനിസിപ്പൽ ഓഫീസ്,
മാവേലിക്കര.

വി. രഘുരാജൻ,
മുനിസിപ്പൽ കമ്മീഷണർ.

---

FORM No. V

NOTICE

OF PUBLICATION OF NOTIFICATION No. 1

[Under Rule 34 (a) of the Madras Town Planning Rules]

1. The following notification was published on 20-10-1983 on the Notice Board of the Office of the Municipal Council,

NOTIFICATION No. 1

[Under Section 10 of the Madras Town Planning Act, 1920 of Under Rule 33 (a) of the Madras Town Planning Rules]

It is hereby notified under Section 10 of the Madras Town Planning Act, 1920 that the Municipal Council of Tirur has passed under subsection (i) of the section 9 of Act, the following resolution at its meeting held on 12-10-1983.

